# THE CHURCH WEEKLY

| Vol. VI | SUNDAY 27th APRIL 1952 | PRICE 2 ANNAS PER COPY | NO. 15 |
|---|---|---|---|

## CHRISTA SISHYA ASHRAM,

### TADAGOM, COIMBATORE.

*(REPORT FOR THE YEAR 1951)*

The Ashram passed another year in comparative quiet since the last news letter was sent out. The most important item of news is that after many years of deliberation we were able to begin a training course for young people coming as probationers. Mathew P. John offered to come for a year and in June three young men came as probationers. We began classes in June. One of the three had to leave but another had come in the meanwhile. Some of the other inmates of the Ashram also attend the classes when possible. Classes, are taken by Bishop (Johannine writings), Mrs. Pakenham-Walsh (Psychology and Religious Education) Fr. K. C. Varghese (Church History), Mathew P. John (Bible) and Fr. T. I. Joseph (Theology), the present vicar of the Syrian Church, Coimbatore who comes out twice every week to help us. We are very grateful to him for his services. Our thanks are also due to Fr. C. J. Skaria Malpan, now Vicar of St. George's Church Trivandrum who conducted last year's retreat for us.

Outside activities there were as usual among which the following may be mentioned. Bishop and Mrs. Pakenham-Walsh took part in a convention at Cheppad. The former had engagements also at the Maramon Convention, Chengannur Puthukottai, Nagarcoil, Trivandrum. Kottayam, Puthuppally (temperance meeting) and Erode (Christmas, Holy Week, and Diocesam Mission). C. C. Korah and Mathew P. John paid two visits to some of the colleges and schools in Travancore, meeting students individually and in small informal groups. Fr. K. C. Varghese acted for some time as the Vicar of the Coimbatore Syrian Church, before the present Vicar could come and take charge. Our contact with the Coimbatore Church has been strengthened since the coming of the new Vicar. All the inmates of the Ashram were present at two of the social functions of the Church, first at the annual social in August, and then at the Christmas Festival. On both occasions members of the Ashram spoke. Mathew P. John is also helping in a discussion group for students of the parish.

Bishop's work for the sick is increasing and so does his correspondence with them. The third volume of his "Lights and Shades of Christendom" is in the course of preparation and some chapters are already in typescript. Leela, the little daughter of the Acharya, went to a convent school in Coimbatore for some time, but as life there did not agree with her she had to be, sent to Alwaye, where she is staying with relatives and attending School. Miss Thankamma from Melpadom who was with us for about four years left in October to get married. The Acharya and Mathew P. John represented the Ashram at the Wedding.

We had many guests as usual. We would like to mention specially Dr. Paton of Tirupattur, Brother John Dharman Theertha, Miss Treanor, Rev. Dn. M. V. George and Rev. R. R. Keithan.

With the beginning of the training classes in Tadagam we were forced to close down partially the Ashram activities in Attappady for the time being. It was thought desirable that C. C. Korah who is in charge of the work there, should take advantage of the classes. The farm work in Attappady, Vandanapady and Solayur are being carried on with the help of paid workers, most of whom are fairly educated young men of the Orthodox Church. The farm at Kulikkoor is for the present managed by Mr. Dorai Immanuel who received baptism here about two years ago. However the main work among the hill tribes is not neglected. The Acharya and C. C. Korah make frequent and long visits to the various centres of the hill area and keep in contact with the people and their problems. It was visualised long ago that with the opening of the road through Attappady, people from outside would come and buy up all the land, and that the major part of the people of the 140 villages of hill tribes would find themselves in the very sad plight of having no land of their own to cultivate. Repeated representation to the government about what might happen did not produce the desired result. A few months ago a very difficult situation arose. There was a great rush of people wanting to buy up all the available land in Attappady. The matter had to be moved in high government circles and was an urgent matter of prayer for many friends. It is a matter of great thankfulness and joy, the orders have been passed by the government that five acres of land be allotted to each family of the village around it, and it can fairly be hoped that the hill tribes will not in the future be reduced to the position of mere coolies

# അമ്മയും മകനും

(അലക്സ്)

## അദ്ധ്യായം 9

(തുടർച്ച)

അടുത്ത ദിവസം പ്രഭാതത്തോടുകൂടെ ബാബു, അവന്റെ സാധനങ്ങളെല്ലാം ഒരു പെട്ടിയിലാക്കി അവൻ കാറിൽ കയററിവച്ചു. മേരിയോടും രാജനോടും അവൻ നിറഞ്ഞ കണ്ണുകളോടെ യാത്ര ചോദിച്ചു. പക്ഷെ ലീല സാധാരണമായി അന്നു് എഴുന്നേൽക്കുവാൻ താമസിച്ചതുകൊണ്ടു, അവളെ കാണാതെ പൊയ്ക്കളയാമെന്നു് ബാബു നിശ്ചയിച്ചു. പക്ഷെ മേരി ഇടയ്ക്കു നിന്നു പറഞ്ഞു.

"വേണ്ടാ, ഞാൻ ലീലയെ ഉണർത്താം. അവളെ കാണാതെ പോയാൽ അവളെ വിളിക്കാഞ്ഞതിനു് പിന്നീടു ഞങ്ങളോടെല്ലാം വഴക്കുണ്ടാക്കും."

ബാബുവിനെ ലീലയെ കാണണമെന്നതന്നെ ഇല്ലായിരുന്നു. പക്ഷെ മേരിയുടെ നിർബന്ധംമൂലം അവൾ അതിനു് കീഴ്പ്പെടുകയാണുണ്ടായതു്. ലീലയ്ക്കു ഒരു നല്ല തലവേദനയുണ്ടായിരുന്നതുകൊണ്ടു് അവൾ കട്ടിലിൽനിന്നു് എഴുന്നേററിട്ടുപോലുമില്ലായിരുന്നു. രാത്രി വളരെനേരം ഉറക്കിളച്ചിരുന്നു പഠിച്ചിട്ടായിരിക്കുമെന്നു് പറഞ്ഞു മേരി എല്ലാവരെയും സാന്ത്വനപ്പെടുത്തുന്നതിനു് ശ്രമിച്ചു. പക്ഷെ അവളുടെ ഉള്ളിൽ തലേരാത്രി നടന്ന മത്സരമായിരുന്നു ഇതിനു കാരണമെന്നു് ആരും അറിഞ്ഞില്ല. ബാബു യാതൊരു ഭാവപ്പകർച്ചയും കൂടാതെയാണു് ലീലയോടു യാത്രചോദിച്ചതു്. മറെറാരുവന്റെ കാമുകിയോടു യാത്ര ചോദിക്കുമ്പോൾ എന്തിനാണു് മനസ്സു വിഷമിക്കുന്നതെന്നായിരുന്നു അവന്റെ അപ്പോഴത്തെ ചിന്ത. പക്ഷെ ലീലയുടെ കണ്ണു നിറഞ്ഞതു കണ്ടപ്പോൾ ബാബുവിന്റെ ഹൃദയം തകർന്നുപോയി. അവൻ യാതൊന്നും പറയാതെ ഉടൻതന്നെ ആ മുറിയിൽനിന്നു് ഇറങ്ങി കാറിൽ കയറി യാത്രയാവുകയും ചെയ്തു.

ലീലയുടെ ജീവിതം മുഴുവനും അന്ധകാരമായതുപോലെ അവൾക്കു തോന്നി. ഹൃദയവേദന സഹിക്കവയ്യാതെ അവൾ വിങ്ങിവിങ്ങി വീണ്ടും കരഞ്ഞു. തലവേദനമൂലമായിരിക്കും ലീലയുടെ കണ്ണുകൾ നിറഞ്ഞതെന്നായിരുന്നു മേരി വിചാരിച്ചതു്. എന്നാൽ ലീലയുടെ ഹൃദയം തകർന്നുള്ള കരച്ചിൽ ആ മാതാവിന്റെ ഹൃദയത്തിൽ മററു ചില സംശയങ്ങൾ അങ്കുരിപ്പിച്ചു. മേരി ലീലയുടെ കട്ടിലിൽ ഇരുന്നുകൊണ്ടു, അവളുടെ കൈ സ്വന്തം കൈയിലെടുത്തുകൊണ്ടു ചോദിച്ചു.

"ലീലെ, നിനക്കു എന്താ സംഭവിച്ചു. എന്നോടു പറയാമെങ്കിൽ മുഴുവൻ പറയുക."

മേരിയുടെ കൈ, ലീല അവളുടെ രണ്ടു കൈകൾകൊണ്ടും ഉയർത്തി ചുംബിച്ചു. അതോടുകൂടെ അവൾ പൊട്ടിക്കരഞ്ഞുപോയി.

"അമ്മെ, ആ കതകു അടക്കു്. ഞാൻ എന്റെ അമ്മയോടു എന്റെ ജീവിതത്തിലെ യാതൊന്നും മറച്ചുവെച്ചിട്ടില്ലല്ലൊ. ഞാൻ എല്ലാം പറയാം. "ലീല അവളുടെ അമ്മയോടു രഹസ്യങ്ങൾ എല്ലാം പറയുവാൻ തയ്യാറായി. മേരി ഉടൻതന്നെ കതകടച്ചു സാക്ഷായിട്ടു, വീണ്ടും ലീലയുടെ അടുക്കൽ വന്നിരുന്നു. ആ മകളുടെ ഹൃദയം യാതൊരു മറവും കൂടാതെ അമ്മയുടെ മുമ്പിൽ തുറന്നു വച്ചു. ഒരു വിദഗ്ദ്ധനായ ഭിഷഗ്വരനെപ്പോലെ, മേരി ലീലയുടെ രഹസ്യങ്ങൾ എല്ലാം കേട്ടു. അപ്പോഴെല്ലാം അവളുടെ ബാല്യകാലസ്മരണകളായിരുന്നു ഉയർന്നുവന്നിരുന്നതു്.

"ലീലെ, നീ ഇതു് ഇന്നലെത്തന്നെ എന്നോടു പറഞ്ഞിരുന്നുവെങ്കിൽ, നിങ്ങൾക്കു രണ്ടുപേർക്കും ഇത്ര മനസ്സിനു് വിഷമംകൂടാതെ ഞാൻ കാര്യം ശരിപ്പെടുത്താമായിരുന്നല്ലൊ."

"ഇല്ലമ്മെ, ഞാൻ നിങ്ങളെ രണ്ടുപേരെയും ഇട്ടിട്ടു പോകുകയില്ലെന്നു് ദൃഢനിശ്ചയം ചെയ്തിരിക്കുകയാണു്." ലീല അതു പറഞ്ഞപ്പോൾ അവളുടെ ശബ്ദം സ്വല്പം ഉയർന്നു. എന്നാൽ നിറഞ്ഞ കണ്ണുകളോടുകൂടെ മേരി പറഞ്ഞു.

"ലീലെ, മകൾ ഭർത്തൃമതിയായിക്കാണുകയെന്നതാണു് ഒരമ്മയുടെ ഏററവും വലിയ സൌഭാഗ്യം."

ലീല അതിനു തക്ക മറുപടിയും കൊടുത്തു. "അമ്മയും സഹോദരങ്ങളും അശരണരായി കാണുകയെന്നതാണു് ഒരു സ്ത്രീയുടെ ഏററവും വലിയ ദൌർഭാഗ്യവും."

"ലീലെ, നീ പറയുന്നതു കേൾക്കു. നീ ഒരു ശിശുവാണു്. ലോകപരിചയം നിനക്കു അശേഷം ഇല്ല. രാജൻ വളരെ വേഗംതന്നെ ആഫീസിന്റെ ചുമതലയെടുത്തു, ആവശ്യത്തിനുള്ള പണം ഉണ്ടാക്കിക്കൊള്ളും. അവൻ സ്വഭാവവൈശിഷ്ട്യമുള്ള ഒരു യുവാവാണു്. അവന്റെ അപ്പന്റെ തനിച്ഛായ. അതുകൊണ്ടു യാതൊരപകടവും അവനുണ്ടാകയില്ല. അതേപ്പററി നീ അശേഷം ഭയപ്പെട

---

and exploited by estate owners. Attappady, Vadanappady, Solayar and Kulikkoor are key centres on the hill, and in each of these we have acquired land and are developing small farms, We hope to establish one or two centres more. It is our fervent hope that groups of trained people will be available to do the Lord's work in these places. The Training course in Thadagam, which we have been able to begin, we hope, will ultimately pave the way for the realisation of these aspirations.

Friends of the Ashram were circulaized some months ago explaining why we are revising our list of friends.

"The Christa Prema Seva Ashram at Poona, and the Christu Kula Ashram at Tiruppattur N. A. are limiting their lists of Friends to those who are willing to become "third order" members, to live as far as is possible as Ashram members do, and to send in their rule of life to the Head of the Ashram. The only thing we have required of our "Friends," is that they pray for us regularly; yet while not laying down any further conditions' we do hope that those who enroll as friends of the Ashram will do so because they are keen on the Ashram ideals, and not merely because they have some close touch with one or another of its members, we hope that they will aim with us at simplicity of life, at giving time daily to prayer & Bible reading, and at regarding all their gifts and possessions as a stewardship to be used for God's glory."

The report concludes with the statement of accounts for the year. The total income including sale of land for Rs. 19675 is Rs. 37103-4-6 while the expenses total Rs. 34836-9-1 (including Rs. 2006-0-0 on land purchase) and the Balance is Rs- 2266-11-5.

Members of the Christa [Sishya Samgha.

ണ്ട." മേരി ലീലയെ കാര്യം പറഞ്ഞു മനസ്സിലാക്കുവാൻ ശ്രമിച്ചു.

"അമ്മ, എന്നോടു അതേപ്പററി യാതൊന്നും പറയേണ്ട. ജേക്കബ് അങ്ങ് ഒരു നിലയിൽ എത്തിയെങ്കിലല്ലാതെ എനിക്കു എൻെറ നിശ്ചയത്തിൽനിന്നു വ്യതിചലിക്കുവാൻ സാദ്ധ്യമല്ല." ആ അമ്മയോടു വാദഗതിയിൽ കിടപിടിക്കുവാൻ ആ മകൾക്കു മാത്രമെ സാധിച്ചിരുന്നുള്ളു. ലീല ഒരാദർശം കണ്ടുകൊണ്ടു ചില കാര്യങ്ങൾ നിശ്ചയിച്ചാൽ അതിൽനിന്നും അണുപോലും വ്യതിചലിക്കുകയില്ലെന്നു് മേരിക്കു നന്നായിട്ടറിയാമായിരുന്നു. അതിനാൽ കൂടുതൽ വാദപ്രതിവാദത്തിനു് അവൾ സന്നദ്ധയായില്ല. "നീ കുറെക്കൂടെ സാവകാശമായി ചിന്തിക്കുക" എന്നു പറഞ്ഞു് മേരി പള്ളിയിൽ പോകുന്നതിനു് ഒരുങ്ങുകയാണു് ചെയ്തതു്. ഹൃദയഭാരം മുഴുവനും സ്വന്ത മാതാവിനോടു പങ്കിട്ടതുമൂലം ലീലയ്ക്കു വളരെ ആശ്വാസം തോന്നി. അവൾ സാവധാനം എഴുന്നേററു അമ്മയോടുകൂടെ പള്ളിയിൽ പോകുന്നതിനു് ഒരുങ്ങി. അതുപോലെയുള്ള ഒരു മാതാവിനെ ലഭിച്ചതിൽ അന്നു് ദേവാലയത്തിലെ നിശ്ശബ്ദതയിൽ ഇരുന്നു് ഈശ്വരനെ വാഴ്ത്തുകയുണ്ടായി. ഒരു കൊടുങ്കാററു കഴിഞ്ഞ അനുഭവമാണു് ലീലക്കു അതിനുശേഷമുണ്ടായതു്:

## അദ്ധ്യായം പത്തു്

നാലഞ്ചുമാസങ്ങൾ നിശബ്ദമായി കാലയവനികക്കുള്ളിൽ പ്രവേശിച്ചു: അതിനിടയ്ക്കു മദ്രാസിൽനിന്നും ബാബുവിൻെറ ഒന്നുരണ്ടു എഴുത്തുകൾ വന്നിരുന്നു. ആ കത്തുകളിൽ ലീലയുടെ യാതൊരു കാര്യവും എഴുതിയിരുന്നില്ല. രാജനു് അതു് വളരെ അൽഭുതകരമായി തോന്നിയെങ്കിലും ലീലക്കും മേരിക്കും യഥാർത്ഥ കാരണമറിയാവുന്നതുകൊണ്ടു് അവർ യാതൊന്നും അതെപ്പററി സംസാരിച്ചില്ല.

ലീലയുടെ ഇൻറർമീഡിയററു പരീക്ഷ കഴിഞ്ഞു് അവൾ പരീക്ഷയുടെ ക്ഷീണം തീർക്കുന്നതിനുവേണ്ടി സ്വല്പം വിശ്രമമെടുക്കുകയാണു്. രാജൻ കുറേദിവസങ്ങളായി മുടക്കു് ഒഫീസിൽ പൊയ്ക്കൊണ്ടിരുന്നു. വ്യവസായത്തിൻെറ പൂർണ്ണ ചുമതല അവൻ വീണ്ടും ഭരമേററു. എന്നാൽ അതിൽ അവനു് ആ പഴയ ഉൽസാഹവും ഉന്മേഷവും ഇല്ലായിരുന്നുവെന്നുമാത്രം.

അന്നൊരു തങ്കളാഴ്ച ദിവസമായിരുന്നു. രാജൻ ഫാക്ടറിയിൽ പോകുന്നതിനു് ഇറങ്ങിയപ്പോഴാണു് അഞ്ചൽമാൻ മൂന്നു് എഴുത്തുകളുമായി അവിടെ പ്രവേശിച്ചതു്. ഒന്നു രാജനും, മററതു് ലീലയ്ക്കും മൂന്നാമത്തേതു് മേരിക്കുമായിരുന്നു. കൈയക്ഷരം കണ്ടതോടുകൂടെ രാജൻെറ മുഖം വിളറിപ്പോയി. അതു് ലൂസിയുടേതായിരുന്നു. അവൻ വീണ്ടും മുറിയിൽ കയറി അവനുള്ള എഴുത്തു പൊട്ടിച്ചു.

അതുലൂസിയുടെ കല്യാണക്കുറിയായിരുന്നു. രാജൻെറ ശരീരത്തിനു് ഒരു ചെറിയ വിറയൽപോലെ തോന്നി അവൻ വസ്ത്രങ്ങൾ എല്ലാം മാറി വീണ്ടും കട്ടിലിൽ കയറിക്കിടന്നു. സംഗതികളുടെ യഥാർത്ഥനില മേരി ഉടൻതന്നെ ഗ്രഹിച്ചു. അവൾ രാജനോടുപറഞ്ഞു.

"രാജാ, നീ ഇന്നു് അഫീസിൽ പോകേണ്ടാ. പൂർണ്ണവിശ്രമം എടുക്കു." രാജനു് പകരം മേരിതന്നെ അന്നു് ഫാക്ടറിയിൽ പോയി. പക്ഷേ രാജനു് ആ കിടക്കയിൽ നിന്നു് അത്ര പെട്ടെന്നു് എഴുന്നേൽക്കുന്നതിനു സാധിച്ചില്ല. അവൻെറ ശരീരക്ഷീണം, ഒന്നുരണ്ടു ദിവസം കഴിഞ്ഞതോടുകൂടെ ഒരൊന്നാന്തരം ജ്വരമായി പരിണമിച്ചു. ഒരാഴ്ചകഴിഞ്ഞായിരുന്നു ലൂസിയുടെ കല്യാണം. വിവാഹദിവസത്തോടുകൂടെ രാജൻെറ ജ്വരം അതിൻെറ പരമകോടിയിൽ എത്തി. സുബോധം മുഴുവൻ നശിച്ചു് മന്ദം പറഞ്ഞുതുടങ്ങി. മന്ദംപറച്ചിൽ മുഴുവനും ലൂസിയെപ്പററിയായിരുന്നു.

ലൂസിയുടെ വിവാഹം വളരെ ആഡംബരമായിട്ടുതന്നെ ആഘോഷിക്കപ്പെട്ടു. ആ പട്ടണത്തിലെ ഒരു കുബേരൻെറ മകനായ ജോറപ്പൻ ആയിരുന്നു ലൂസിയുടെ വരൻ. പണമുണ്ടെന്നുള്ളതല്ലാതെ ലൂസിയുടെ ഭർത്തൃപദത്തിനു് ആ യുവാവിനു യാതൊരു യോഗ്യതയുമില്ലായിരുന്നു. പക്ഷെ ലൂസിയുടെ മാതാവു്, ഏലിയാമ്മയുടെ മാനദണ്ഡവും അതായിരുന്നതിനാൽ, അവളുടെ ദൃഷ്ടിയിൽ ജോറപ്പൻ മാത്രമായിരുന്നു ലൂസിയുടെ ഭർത്തൃപദത്തിനു ഏതുകൊണ്ടും അനുരൂപൻ ജോറപ്പനാണു ലൂസിയുടെ ഭർത്തൃപദം അലങ്കരിക്കുവാൻ പോകുന്നതെന്നറിഞ്ഞതോടുകൂടെ ലീലയുടെ ഹൃദയം സങ്കടംകൊണ്ടുനിറഞ്ഞു. ലൂസിയുടെ ഭാവിജീവിതത്തെ ഓർത്തു് അവൾ സഹതപിച്ചു. കാരണം ജോറപ്പൻ ആ രണ്ടു കോളജുവിദ്യാർത്ഥിനികൾക്കും അപരിചിതനായിരുന്നില്ല. വെറും സെക്കണ്ടുഫോറം മാത്രം പഠിച്ച ആ യുവാവു് ഒരു സിഗരററും പിടിച്ചു്, ബട്ടൺ ഇടാതെ നഗ്നമായ മാർവിടവും അവിടെ വിലസുന്ന സ്വർണ്ണചെയിനും പ്രദർശിപ്പിച്ചു്, ലീലയുടെയും ലൂസിയുടെയും പിന്നാലെ അനേക ദിവ

# ക്രിസ്തീയ ഐക്യം

ക്രിസ്തീയ ഐക്യത്തിനുവേണ്ടിയുള്ള പ്രാർത്ഥനാവാരം ജനുവരി 19 മുതൽ 26 വരെ നടത്തപ്പെട്ടു. ലോകമൊട്ടുക്കു ക്രൈസ്തവർ "ക്രിസ്തു ആഗ്രഹിക്കുന്നതായ ദൈവരാജ്യത്തിന്റെ ദൃശ്യമായ യോജിപ്പ് താൻ തിരുമനസ്സാകുന്ന വിധത്തിൽ വരുന്നതിനുവേണ്ടി" പ്രാർത്ഥിക്കുന്നു. ഈ ഉദ്ദേശത്തിനു വാഗ്രൂപം കൊടുത്തതു് ആബിക്കുട്ടൂറീസ് എന്ന ഫ്രഞ്ചുവൈദികനാണ്. 1930 നോടടുത്തവർഷംവരെ ഇതു റോമൻ കത്തോലിക്ക് സഭയിൽ മാത്രമാണുണ്ടായിരുന്നതു്. പ്രസ്തുത വൈദികന്റെ സൌമ്യമെങ്കിലും നിഷ്കർഷമായ സ്വാധീനംമൂലം റോമാസഭയുടെ സീമയ്ക്കപ്പുറത്തേക്കും അതു പരന്നു. ആ അഷ്ടത്തെ സാഹിത്യത്തിൽനിന്നു വാദപ്രതിവാദം തീരെ ഉപേക്ഷിക്കണമെന്നു അദ്ദേഹം നിർബന്ധിച്ചു. എല്ലാവർക്കും ഉപയോഗിക്കാവുന്ന ലളിതവും ഋജുവുമായ (simple and direct) പ്രാർത്ഥനകൾ രചിച്ചു് പ്രചരിപ്പിക്കപ്പെട്ടു. ക്രിസ്തുവിന്റെ തിരുവിഷ്ടമാണു യോജിപ്പിനുള്ള താക്കോൽ എന്നു അദ്ദേഹം നിഷ്കർഷിച്ചു. മററുദ്ദേശങ്ങളൊന്നും മതിയാകുന്നില്ല. പുനരൈക്യത്തിനു മററു യുക്തികൾ ഉണ്ടായിരുന്നേക്കാം. ഇവ അവയിൽത്തന്നെ അപൂർണ്ണവും പലപ്പോഴും വാദമുഖങ്ങളെ കുഴക്കുന്നതുമാണു്. അന്യോന്യം എതൃക്കുന്ന ക്രൈസ്തവസമൂഹങ്ങളുടെ മിഷ്യൻ പ്രയത്നം ലളിതബുദ്ധികളുടെ മനസ്സിനെ ഭ്രമിപ്പിച്ചു് സുവിശേഷീകരണത്തിന്റെ പ്രചാരത്തെ തടയുന്നു എന്നതു ശരിതന്നെ. പലവിധശബ്ദങ്ങളിൽ സഭ സംസാരിക്കുന്നതായി കാണപ്പെട്ടാൽ പ്രജാതിത്വത്തിനെതിരായ ആരാധനത്തിൽ സഭയ്ക്കു വൈകല്യം ഭവിക്കുന്നു. എന്നാൽ വിയോജ്യത ദൈവത്തിന്റെ തിരുവിഷ്ടത്തിനെതിരാണ് എന്ന ഏക കാരണത്താൽ ഒരു പാപമാകുന്നു എന്നുള്ള വസ്തുത ശേഷിക്കുന്നു. പരിഷ്കരിച്ച ക്ലൂണിസമൂഹത്തിന്റെ പാസ്റ്റിയർ മാക്സ് തുരിയൻ എന്നദ്ദേഹം വാദിക്കുന്നതു തന്റെ സഭയുടെ വിയോജ്യത (disunion) യെ ക്രിസ്തു മുൻകണ്ടു എന്നാണു്. അദ്ദേഹം എഴുതിയിരിക്കുന്നു: "ഒരു കാര്യം നാം അറിയുന്നു. തീർച്ചയായും നിവൃത്തിയാകുന്ന ഒരു വാഗ്ദാനമാകുന്നു ഐക്യം. ഈ ഐക്യത്തിന്റെ രൂപമോ മാർഗ്ഗമോ നമുക്കറിവില്ല. ആ അറിവു ദൈവത്തിനു മാത്രമുള്ളതാകുന്നു. മുൻകൂട്ടി ചിന്തിച്ചിട്ടുള്ള ആശയങ്ങളെ എല്ലാം അകററിനിറുത്തുന്നതുകൊണ്ടു ഐക്യം ഒരു മർമ്മമാകുന്നു എന്നുള്ള ബോദ്ധ്യം സാധാരണ പ്രാർത്ഥനയിൽ നമ്മൾ ഒന്നായിരിക്കുന്നതുപോലെ അവരും ഒന്നായിരിക്കണമെന്നുള്ള യേശുക്രിസ്തുവിന്റെ അപേക്ഷ നമ്മുടെ സാധാരണ പ്രാർത്ഥനയിൽ ഉൾപ്പെടുത്താം. ഐക്യത്തിന്റെ സമയവും, രൂപവും അർത്ഥവും അറിയാമെന്നു ഭാവിക്കുന്നവർ പരിശുദ്ധ ത്രിത്വത്തിന്റെ മർമ്മത്തിനു ഉപദ്രവമേല്പിക്കയാണു്."

അവിഭാജ്യമായ ത്രിത്വത്തിന്റെ അപരിമിതവും നിർവചനീയവുമായ സ്വഭാവത്തെ പരിമിതമനസ്സുകളായ ആളുകൾക്കു് വിവരിച്ചുകൊടുപ്പാൻ വേദശാസ്ത്രജ്ഞന്മാർക്കു കഴിവില്ലാത്തതുപോലെതന്നെ അവിഭാജ്യമായ സഭയും അതേവിധത്തിൽതന്നേ ഒരു മർമ്മമാകുന്നു. നിഷ്പ്രയാസമായ ഒരു വാഗ്രൂപവും (foormula) കുറുക്കുവഴിയും അവിടെയില്ല.

ഐക്യം വരുകതന്നെചെയ്യും. അതു കർത്താവിന്റെ തിരുവിഷ്ടമാകുന്നു. കർത്താവിന്റെ പ്രാർത്ഥന ഉച്ചരിക്കുമ്പോൾ സർവ്വ ക്രൈസ്തവനും പ്രാർത്ഥിക്കുന്നതിന്റെ ഒരു ഭാഗമാണതു്. പ്രതിദിനം ബലിപീഠങ്ങളിൽ നിന്നു പരിശുദ്ധത്രിത്വത്തിന്റെ അത്യുന്നതമർമ്മത്തിങ്കലേക്കു ഉയരുന്ന പ്രഥമവും അതിപ്രധാനവുമായ അപേക്ഷയാണു ഐക്യം. ഐക്യത്തിനുവേണ്ടിയുള്ള ഈ പ്രവൃത്തനത്തിൽ അനുതാപത്തിലും താഴ്മയിലും ഏർപ്പെട്ടിരിക്കേണ്ടതു എല്ലാവരുടെയും ധർമ്മമാണു്. ലാൻസലട്ട് ആൻഡ്രൂസ് എന്നദ്ദേഹം താഴെപ്പറയുന്ന അതിസുന്ദരമായ പ്രാർത്ഥന രചിച്ചിരിക്കുന്നു. "ലോകമൊട്ടുക്കുള്ള സഭകൾക്കുവേണ്ടി നമുക്കു പ്രാർത്ഥിക്കാം; അവയുടെ സത്യത്തിനും ഐക്യത്തിനും സ്ഥിരതയ്ക്കും വേണ്ടി: എല്ലാററിലും സ്നേഹം (charity) വികസിക്കാനും സത്യം ജീവിക്കാനുംവേണ്ടി. നമ്മുടെ സ്വന്ത സഭയ്ക്കുവേണ്ടിയും പ്രാർത്ഥിക്കാം. അതിൽ കുറവായിരിക്കുന്നതിനെ നികത്തുവാനും, അനാരോഗ്യമായതിനെ (unsound) ശരിപ്പെടുത്താനും തന്നെ."

മശിഹാതമ്പുരാൻ തിരുമനസ്സാകുന്ന സമയത്തും വിധത്തിലും-ഇതിനെക്കാൾ അപ്പുറത്തേക്കു ഒരു മനുഷ്യനും കടന്നുകൂടാ. "സമയങ്ങളെയോ കാലങ്ങളെയോ അറിയുക എന്നതു നിങ്ങൾക്കുള്ളതല്ല." ബൈബിൾ വേദശാസ്ത്രത്തിന്റെ വളർച്ചകൊണ്ടു സംഭവിച്ചിരിക്കുന്നതു എല്ലാ വിഭാഗങ്ങളിലുമുള്ള അ

---

സങ്ങൾ യാതൊരു ലക്ഷ്യവുമില്ലാതെ നടന്നിട്ടുള്ളതാണു്. അവൻ ആ യുവതികളെപ്പററി യാതൊരു സംസ്കാരവുമില്ലാതെ അവന്റെ കൂട്ടുകാരോടു വിമർശിക്കുന്നതു് അവർ കേട്ടിട്ടുള്ളതാണു്. ഇത്രമാത്രം ആഭാസനായ ഒരു യുവാവാണല്ലോ ആദർശ സമ്പന്നയും സംസ്കാരമതിയുമായ ലൂസിയുടെ ജീവിതപങ്കാളിയാകുന്നതെന്നു് ഓർത്തപ്പോൾ, വിവാഹജീവിതത്തെപ്പോലും ലീല വെറുത്തു. ലീലയുടെ ചിന്തമുഴുവനും ലൂസിയെപ്പററിയായിരുന്നു.

# “ക്രിസ്തുവിൻെറ പഞ്ച മുറിവുകൾ”

## (ഒരു ധ്യാനവിഷയം)

(പി. സി. അൻഡ്റൂസ് ബി. എ.)

സഹോദരാ, കാൽവറിമലയുടെ മുകളിൽ ഇരിക്കുന്നതായി നീ സങ്കല്പിക്കുക; നിൻെറ ആത്മാവിൻെറ സ്നേഹചിറകുകളെ വിടർത്തി ക്രിസ്തുനാഥൻെറ തിരുശരീരത്തിലെ പഞ്ചമുറിവുകളെ കാൺമാനായി പറന്നു ചെല്ലുക, ഇത്രത്തോളം പാപമെത്തയിൽ കിടന്നുറങ്ങിയതു പോരയോ. നിൻെറ രക്ഷകൻ കൈകൾരണ്ടും വിടുത്തി നിന്നെ ആലിംഗനം ചെയ്തു സ്വീകരിക്കാനായി ആകാശത്തിനും ഭൂമിയും മദ്ധ്യേ കിടക്കുന്നു. നിൻെറ പാപങ്ങളെ ഓർത്തു ഇരുകണ്ണുകളിൽ നിന്നു ജലബിന്ദുക്കൾ നീ പൊഴിക്കുക.

തിരുമുറിവുകൾ:—വൈദ്യശാസ്ത്രത്തിൽ രേഖപ്പെടുത്തിയിട്ടുള്ള എല്ലാത്തരം മുറിവുകളും നൊമ്പരങ്ങളും ക്രിസ്തു യഥാർത്ഥത്തിൽ അനുഭവിച്ചതായി നാം അറിയുന്നു. അവയെല്ലാം പുതിയനിയമത്തിൽ പറഞ്ഞിട്ടുള്ളതാണെന്നുമാത്രമല്ലാ പഴയനിയമത്തിൽ രേഖപ്പെടുത്തിയിട്ടുള്ളവയുടെ പൂർത്തീകരണവുംകൂടിയത്രേ.

1. ചതവ് (Wound of Bruising) അവൻ നമ്മുടെ അതിക്രമങ്ങൾ നിമിത്തം മുറിവേററും നമ്മുടെ അകൃത്യങ്ങൾ നിമിത്തം തകർന്നും ഇരിക്കുന്നു. അവനെ തകർത്തു കളവാൻ യഹോവക്കു് ഇഷ്ടം തോന്നി.” (യശയ്യാവ് 53. 5-10) ഈ വാക്യങ്ങൾ വി. മത്തായി 26. 67 ൽ പൂർത്തിയായിട്ടുണ്ട്. “അപ്പോൾ അവർ അവൻെറ മുഖത്തു തുപ്പി, അവനെ മുഷ്ടിചുരുട്ടി കുത്തി ചിലർ അവനെ കന്നത്തടിച്ചു” മുഷ്ടി ചുരുട്ടികുത്തുക എന്നുള്ളതു് ഏററവും മൃഗീയവും കഠിനവേദനാജന്യവും ചതവുകൾക്കു ഹേതുഭൂതവുമാണെന്നുള്ളതു് സ്മരണീയമത്രേ. ഇതിൻെറ ഫലമായിട്ടായിരിക്കണം യശയ്യാവ് (52—14—ൽ) “അവൻെറ രൂപം കണ്ടാൽ ആളല്ല എന്നും അവൻെറ ആകൃതി കണ്ടാൽ മനുഷ്യനല്ല എന്നും തോന്നുമാറു വിരൂപമായി” എന്നു രേഖപ്പെടുത്തിയിരിക്കുന്നതു്. ഇപ്രകാരം ക്രിസ്തു നമ്മുടെ പാപങ്ങൾക്കുവേണ്ടിയാണ് കഠിനക്ഷതമേററതു എന്നു നാം ചിന്തിക്കുന്നുണ്ടോ?

2. കീറൽ (Wound of Laceration) ക്രിസ്തുനാഥൻ പാപികളായ നമുക്കുവേണ്ടി സഹിച്ചമറെറാരുതരം വേദനയെപ്പററി സങ്കീർത്തനക്കാരൻ പാടിയിരിക്കുന്നതു ഇപ്രകാരമാണ്. “അവർ എൻെറ ബാല്യം മുതൽ പലപ്പോഴും എന്നെ ഉപദ്രവിച്ചു. എങ്കിലും അവർ എന്നെ ജയിച്ചില്ല. ഉഴവുകാർ എൻെറ മുതുകിന്മേൽ ഉഴുതു; ഉഴവുചാലുകളെ അവർ നീളത്തിൽ കീറി.” സങ്കീ: 129: 1-3. ഈ പീഡനം വി. മത്തായി 27. 26-ൽ പൂർത്തിയായിട്ടുണ്ട്. “അങ്ങനെ അവൻ ബറബാസ്സിനെ അവർക്കു വിട്ടുകൊടുത്തു യേശുവിനെ ചമ്മട്ടികൊണ്ടടിപ്പിച്ചു ക്രൂശിക്കേണ്ടതിനു ഏല്പിച്ചു.” പീലാത്തോസിൻെറ കാലത്തെ ചമ്മട്ടി തുകൽവാറുകൊണ്ടോ ചരൽപിണഞ്ഞതോ ഇരണ്ടുവാൽകൊണ്ടു നിർമ്മിതമോ അല്ലായിരുന്നു. പ്രത്യുത, അഗ്രത്തിൽ ലോഹക്കട്ട കെട്ടിയിരുന്നതും സാധാരണയായി 39 പ്രാവശ്യം പ്രയോഗിക്കത്തക്കവിധം ഉറപ്പായി ഉണ്ടാക്കിയതുമായിരുന്നു. പാപരഹിതനായ കർത്താവിനെ ഇപ്രകാരം അതിക്രൂരമായ വിധം പീഡിപ്പിച്ചതു “അവൻ നമ്മുടെ അകൃത്യങ്ങൾക്കുവേണ്ടി മുറിവേററു” എന്നുള്ള പ്രവചനപൂർത്തീകരണത്തിനും വേണ്ടിയത്രേ.

3. തറപ്പ് (Wonnd of Penetrating) ലോഹംകൊണ്ടോ മരംകൊണ്ടോ നിർമ്മിക്കപ്പെട്ട നീണ്ടു കൂർത്തതായ ഏതെങ്കിലും ആയുധം ശരീരത്തിൽ തറച്ചുകയറുമ്പോൾ ഉണ്ടാകുന്ന ദുസ്സഹമായ വേദന മൂന്നാമത്തെ മുറിവിൽനിന്നു രക്ഷകനുണ്ടായതായി നാം വായിക്കുന്നു. പാപിയായ മനുഷ്യൻെറമേൽ ദൈവശാപം ഉണ്ടായപ്പോൾ, ആ ശാപത്തിൻെറ ചിഹ്നം മുള്ളായിരിക്കണമെന്നാണ് ദൈവകല്പന. ഉല്പത്തിപുസ്തകം 3 അ. 17-18—ൽ നാം ഇപ്രകാരം വായിക്കുന്നു “നിൻെറ നിമിത്തം ഭൂമി ശപിക്കപ്പെട്ടിരിക്കുന്നു. നിൻെറ ആയുഷ്ക്കാലമൊക്കെയും നീ കഷ്ടതയോടെ അതിൽനിന്നു അഹോവൃത്തികഴിക്കും—മുള്ളും പറക്കാരയും നിനക്കു അതിൽനിന്നു മുളക്കും” ഈ അടയാളത്തിൻെറ നിവൃത്തി എന്താണു, പാപം ലോകത്തിൽനിന്നു വേർപെട്ട ശേഷമുള്ള നമ്മുടെ കർത്താവിൻെറ മഹത്വീകരണത്തെ സൂചിപ്പിക്കുന്നഭാഗം യശയ്യാവ് 55—13—ൽ നാം വായിക്കുന്നുണ്ട്. “മുള്ളിനു പകരം സരളവൃക്ഷം മുളക്കും; പറക്കാരക്കു പകരം കൊഴുന്തു മുളെക്കും; അതു യഹോവെക്കു ഒരു കീർത്തിയായും ഛേദിക്കപ്പെടാത്ത ശാശ്വതമായോരു അ

(ശേഷം 10-ാം പേജിൽ)

---

ധികമധികമാളുകൾ ദൈവത്തിൻെറ പരിശുദ്ധവചനത്തിൻെറ സത്യത്തിൽ യോജിച്ചുകൊണ്ടിരിക്കുന്നു എന്നതാണ്. എല്ലാക്രൈസ്തവരും പ്രാർത്ഥിപ്പാൻ കടപ്പെട്ടിരിക്കുന്നതുപോലെ ദൈവത്തിൻെറ നല്ല സമയത്തിൽ വിശ്വാസത്തിലും ദൈവികസ്നേഹത്തിലും അവർ ജീവിക്കുകതന്നെ ചെയ്യും.

നോട്ട്. വെനറബിൾ ആബിക്കുട്ടുറിയറിനെ ഈയിടെ സന്ദർശിച്ച ഒരു ആംഗ്ലേയവൈദികൻ ഇപ്രകാരം എഴുതിയിരിക്കുന്നു:—“ഒരു അജ്ഞാതനായ യുവആംഗ്ലേയവൈദികനെ സന്ദർശിക്കുന്നതിനുള്ള സന്ദർഭം പാഴാക്കാതിരിക്കാൻ ലയൻസ് പട്ടണത്തിലെ വെന. ആബിക്കുട്ടൂറിയർ രോഗശയ്യയിൽനിന്നു എഴുന്നേററു. സ്നേഹത്തിൻെറ അതിശോഭയിൽ കൂടെയാണ സത്യത്തിൻെറ അതിശോഭയിലേക്കു നാം വരുന്നതു്” എന്നദ്ദേഹം എന്നോടു പറഞ്ഞു. ഞാൻ അദ്ദേഹത്തിൻെറ ആശീർവാദത്തെ അപേക്ഷിച്ചു. അദ്ദേഹമാകട്ടെ എൻെറ മുമ്പിൽ മുട്ടുകുത്തി എൻെറ ആശീർവ്വാദം അപേക്ഷിച്ചു. എൻെറ സഹക്രൈസ്തവരെക്കുറിച്ചു ഞാൻ എഴുതുകയോ സംസാരിക്കയോ ചെയ്യുന്ന ഏതു കാര്യത്തിലും സ്നേഹത്തിനെതിരായി ഏററവും നിസ്സാരമായ വിധത്തിലെങ്കിലും ഒരിക്കലും തെററിപ്പോകരുതെന്ന് അദ്ദേഹം എന്നോടു യാചിച്ചു. നമ്മുടെ രക്ഷിതാവിൻെറ തിരുവിഷ്ടത്തിനനുരൂപമായി നമ്മളെല്ലാമൊന്നാകേണ്ടതിനായി എൻെറ സർവ്വശക്തിയോടും സർവ്വഹൃദയത്തോടും പ്രാർത്ഥിപ്പാനും വേദനാനുഭവമാകുന്ന പ്രായശ്ചിത്തത്തെ ദൈവത്തിനു കാഴ്ചവെക്കാനും അദ്ദേഹം എന്നെ പഠിപ്പിച്ചു. ഞാൻ അദ്ദേഹത്തിൻെറ വസതിയിൽ നിന്നിറങ്ങിയപ്പോൾ ഒരു മഹത്തരമായ വിശുദ്ധിയുടെയും പ്രേരകമായ സ്നേഹത്തിൻെറയും സന്നിധിയിലായിരുന്നു ഞാൻ എന്നു എനിക്കു തോന്നിയിരുന്നു.”)

(From the ‘Church Times)

## വാരപഞ്ചാംഗം

| | ഏപ്രിൽ | മേടം | സ. |
|---|---|---|---|
| ഞായർ | 27 | 15 | 14 |
| തിങ്കൾ | 28 | 16 | 15 |
| ചൊവ്വാ | 29 | 17 | 16 |
| ബുധൻ | 30 | 18 | 17 |
| വ്യാഴം | 1 | 19 | 18 |
| വെള്ളി | 2 | 20 | 19 |
| ശനി | 3 | 21 | 20 |

### Thought for the Week

Life can have little meaning for us without the faith that the things which we know in our hearts to be highest will one day be triumphant.

THE CHURCH WEEKLY

# സമുദായനേതാക്കന്മാർ ശാന്തമായി ചിന്തിക്കുമോ?

മലങ്കരസുറിയാനി സമുദായം ലോകചരിത്രത്തിൽ പ്രഥമസ്ഥാനം ഒരു കാര്യത്തിൽ നേടിക്കഴിഞ്ഞു. നാല്പതിൽപരം കൊല്ലങ്ങൾ നിരന്തരം കേസു നടത്തിയ ഒരു വ്യക്തിയോ സംഘടനയോ ലോകചരിത്രത്തിൽ കാണുകയില്ല. സുപ്രീം കോടതിയുടെ വിധി വന്നതോടുകൂടി ഇനിയും അഞ്ചാറു കൊല്ലങ്ങൾകൂടി കേസു നീട്ടാനുള്ള സാദ്ധ്യതകളും തെളിഞ്ഞു വരുകയാണ്. പോരെങ്കിൽ തിരുവനന്തപുരം കേസുപോലുള്ള പുതിയ മാർഗ്ഗങ്ങൾ ചക്രവാളത്തിൽ അങ്ങനെ ഒളിഞ്ഞു നിരന്നുനിൽക്കുന്നു. അതുകൊണ്ടു മററാരും ഈ അഖിലലോകറെക്കാർഡ് സമ്പാദിക്കുവാൻ ആഗ്രഹിക്കുകപോലും ചെയ്യാത്തവിധം ഒരു ശതാബ്ദകാലത്തെക്കെങ്കിലും കേസു നടത്തുവാൻ നമുക്കു സാധിച്ചുവെന്നുവരാം. ഏതാനും കൊല്ലങ്ങൾക്കുമുമ്പു നടന്ന ഒരു സംഭവം സ്മരണയിൽ വരുന്നു. ഒരു വസ്തുവിൻെറ അവകാശം സംബന്ധിച്ചു ഒരു ശീമമെത്രാനും, ഒരു നാട്ടുമെത്രാനും തമ്മിൽ അഭിപ്രായഭേദമുണ്ടായി. ഞായറാഴ്ച കുർബാനകഴിഞ്ഞു പള്ളിമുറിയിൽ എത്തിയ ശീമമെത്രാനെ കാണുവാൻ എത്തിയ ഒരു യുവ അഭിഭാഷകനുമായി താഴെപ്പറയുന്ന സംഭാഷണം നടന്നു.

മെത്രാൻ—വക്കീലെ! എനിക്കൊരു കേസുണ്ട് അതു നടത്താമോ?

വക്കീൽ—നടത്താമല്ലോ.

മെത്രാൻ—മെത്രാച്ചനും ഞാനും—വസ്തു സംബന്ധിച്ചു ഇതുവരെ ഒരു തീരുമാനത്തിലെത്തിയില്ല. അതു കേസിലെ അവസാനിക്കു. നിങ്ങൾ ആ കേസു എൻെറ പേർക്കു വാദിക്കണം.

വക്കീൽ—തിരുമേനിമാർ തമ്മിൽ അഭിപ്രായഭേദമുണ്ടായാൽ അതു കേസുകൂടാതെ തീരുമാനിച്ചുകൂടെ. നിങ്ങൾ തമ്മിൽ കേസു നടത്തുന്നതു് ഭംഗിയല്ല.

മെത്രാ—നല്ല വക്കീലാ നിങ്ങൾ. ഞങ്ങൾ ആരും കേസു നടത്തിയില്ലെങ്കിൽ നിങ്ങൾ എങ്ങനെ ചിലവു കഴിയും.

ഇതെഴുതുന്ന ആൾ കേട്ട ഒരു സംഭാഷണമാണിതു്. എത്ര ധാർമ്മികമായ ഒരു പരിഗണനയിലാണ് നമ്മുടെ കേസുകൾ അടിസ്ഥാനപ്പെടുത്തിയിരിക്കുന്നതു്. സാധു വക്കീലന്മാർ എങ്ങനെ ചെലവു കഴിയുമെന്നുള്ളതു് നമ്മുടെ അവഗാഢമായ അനുകമ്പയെ ആകർഷിക്കേണ്ട ഒരു 'മഹാ പ്രശ്നമാണ്. ക്രൈസ്തവമായആദ്ദ്രത നമ്മെ ഈ കാര്യത്തിൽ നയിച്ചില്ലെങ്കിൽ അവർ എന്തുചെയ്യും? റായലസീമയിലെ കഠിനക്ഷാമംപോലും നമ്മെ ഇത്ര അധികം സ്പർശിച്ചിട്ടില്ല. അത്രവലുതെ ഗൗരവം കൊടുത്തു പറഞ്ഞതല്ലെങ്കിലും അത്യുന്നതമായ സ്ഥാനംമുതൽ നമ്മെ നയിക്കുന്ന ഒരു ചിന്താഗതിയുടെ മാതൃകയാണു ഈ സംഭാഷണത്തിൽ ദർശിക്കുന്നതു്. സഭയുടെ ശ്രദ്ധ മുഴുവൻ ജീവൽപ്രധാനങ്ങളായ അനേകം വിഷയങ്ങളിൽ പതിയേണ്ട ഒരു കാലഘട്ടത്തിൽ സഭാകേന്ദ്രത്തിൻെറ മുഖ്യശ്രദ്ധ ഒരു തീരാക്കേസ്സിൽ ചെന്നു് കുടുങ്ങുവാനിടയായതു് ചിന്തിക്കുന്നവരെ പരിതപിപ്പിക്കുന്ന ഒരു വസ്തുതയാണ്. ഇതിൽനിന്നു തലവലിച്ചൂരുവാൻ ഒരു മാർഗ്ഗമില്ലെയെന്നു് ഇരുപക്ഷത്തേയും നേതാക്കന്മാർ ശാന്തമായി ചിന്തിക്കുമെങ്കിൽ ഒരു മാർഗ്ഗം തുറന്നു കിടപ്പുണ്ട്. കാതലായതത്വങ്ങളെന്നു് ഇരുകക്ഷിയും മുറുകെ പിടിച്ചിരിക്കുന്ന യാതൊരു ആദർശവും ആ മാർഗ്ഗത്തിൽ ബലികഴിക്കേണ്ടതില്ല. Common sense എന്നു ഇംഗ്ലീഷിൽ പറയുന്ന സാമാന്യബുദ്ധി ഉപയോഗിക്കുവാൻ തക്ക ക്ഷമയും വിവേകവും ഉണ്ടായാൽമാത്രം മതി. ആ മാർഗ്ഗം ഒരു പുതിയനിർദ്ദേശമല്ല. പലരും അതിനെപ്പററി പറഞ്ഞിട്ടുണ്ട്. ചിന്തിച്ചിട്ടുണ്ട്. കേസ്സിൽ ജയിക്കുമെന്നുള്ള ഒരാശയുടെ നിഴൽ എങ്കിലും അവശേഷിക്കുന്ന സന്ദർഭങ്ങളിൽ ഒരു കക്ഷിയും അതിനു വഴിപ്പെടുകയില്ലെന്നേയുള്ളു. ഞങ്ങൾ സൂചിപ്പിക്കുന്നമാർഗ്ഗം മറെറാന്നുമല്ല. സഭയുടെ പൊതുസ്വത്തുക്കൾ നമുക്ക് എന്തുകൊണ്ടു വിഭജിച്ചു സമാധാനപ്പെട്ടുകൂടാ? കാനോനെസംബന്ധിച്ചോ, പട്ടത്വം സംബന്ധിച്ചോ ഭരണക്രമം സംബന്ധിച്ചോ എന്തു തീരുമാനവും ഏതു കോടതി ചെയ്താലും പാത്രിയർക്കീസുകക്ഷിയും, കാതോലിക്കാകക്ഷിയും കഴിഞ്ഞ അരശതാബ്ദമായി അവസംബന്ധിച്ചു മുറുകെപ്പിടിച്ചിരിക്കുന്ന ആദർശങ്ങൾ ബലികഴിക്കുവാനോ, മാറുവാനോ തയാറാകുകയില്ല. കാതലായ ആ കാര്യങ്ങളിൽ നമുക്കുള്ള അഭിപ്രായം അത്ര രൂഢമൂലമായിത്തീർന്നിട്ടുണ്ട്. പിന്നെ നാം കേസു കൊണ്ടുപോകുന്നതു് സഭാവസ്തുക്കളുടെ അവകാശസ്ഥാപനത്തിനു് മാത്രമാണെന്നുള്ളതു് സുവ്യക്തമല്ലെ? കേസ് അവസാനം പരാജയപ്പെട്ടു കഴിഞ്ഞാൽ തോററ കക്ഷി കാലക്രമേണ ശക്തി ക്ഷയിച്ചു നാമാവശേഷമായിക്കൊള്ളും എന്നൊരു നേരിയ പ്രതീക്ഷയും ഇരുകക്ഷികൾക്കുമില്ലാതില്ല. എന്നാൽ ആ പ്രതീക്ഷ എത്ര അസ്ഥാനത്താണെന്നു് കഴിഞ്ഞ ഹൈക്കോടതി വിധിക്കുശേഷം കാതോലിക്കാകക്ഷി പ്രദർശിപ്പിച്ച ഉൽസാഹവും, തൻേറടവും പ്രത്യക്ഷപ്പെടുത്തുന്നില്ലേ? ഹൈക്കോടതി വിധി മറിച്ചായിരുന്നെങ്കിലും പാത്രിയർക്കീസുകക്ഷിയും ആ നില അവലംബിക്കുമായിരുന്നുവെന്നുതന്നെ അനുമാനിക്കുന്നതിൽ തെററില്ല. ആ സ്ഥിതിക്ക് നമ്മുടെ ആദർശങ്ങളുടെ സ്ഥാപനമല്ല കേസു വിജയംമൂലം സാധിക്കുന്നതെന്നു് കരതലാമലകംപോലെ വ്യക്തമല്ലെ? അങ്ങിനെയെങ്കിൽ സമുദായവസ്തുക്കളുടെ അവകാശം മാത്രമാണ് നാം സാധിക്കുവാൻ പോകുന്നതു്. ഇരുകൂട്ടരുടെയും പൂർവികന്മാർക്ക് അവകാശപ്പെട്ടിരുന്ന ഈ വസ്തുക്കൾ ഏതെങ്കിലും ന്യായമായ അടിസ്ഥാനത്തിൽ വിഭജിച്ചു നമുക്ക് രമ്യമായിക്കൂടെ? കുറെ കൂടുതൽ ഒരു കക്ഷിക്ക് വിട്ടുകൊടുത്തുകൊണ്ടുതന്നെ ഈ സമരം അവസാനിപ്പിക്കുവാനുള്ള സന്നദ്ധത ഇരുകക്ഷികളും പ്രദർശിപ്പിക്കുന്നതിൽ എന്തുകൊണ്ടു് നാം മത്സരിച്ചുകൂടാ. അടുത്ത ഡിസംബർമാസത്തിൽ ക്രൈസ്തവലോകത്തിലെ പ്രസിദ്ധ നേതാക്കന്മാർ ഇവിടെ എത്തുന്നു. അഖിലലോക യുവജനസമ്മേളനത്തിൽ സംബന്ധിക്കുവാൻ 400-ൽ പരം ഡെലിഗെററുകൾ ലോകത്തിൻെറ പലഭാഗത്തിൽനിന്നു് ഇവിടെ വരുന്നു. ആക്ഷേപകരമായ ഈ ദുർവാശിയിൽനിന്നു വിരമിച്ചു് ഒരു

പ്രതിവാരപ്രസംഗം (The Sermon for the week)

# ക്രിസ്ത്യാനി, ഉയർത്തെഴുന്നേററ ക്രിസ്തുവിൻെറ സാക്ഷി

"എന്നാൽ പരിശുദ്ധാത്മാവു നിങ്ങളുടെമേൽ വരുമ്പോൾ നിങ്ങൾ ശക്തിലഭിച്ചിട്ടു യെരുശലേമിലും യഹൂദ്യയിൽ എല്ലാടത്തും ശമര്യയിലും ഭൂമിയുടെ അററത്തോളവും എൻെറ സാക്ഷികൾ ആകും എന്നു പറഞ്ഞു."
(അപ്പോ.പ്രവൃത്തികൾ, 1. 8.)

ക്രിസ്ത്യാനി ക്രിസ്തുവിൻെറ സാക്ഷിയാണു്. അതായതു ക്രിസ്തുവിൻെറ യാഥാർത്ഥ്യത്തിനു തെളിവുകൊടുക്കുവാൻ ചുമതലപ്പെട്ടവൻ. സാക്ഷികളുടെ ഒരു സമൂഹമാണു പുതിയനിയമത്തിൽ നാം കാണുന്നതു്. അവർ എന്തിനെക്കുറിച്ചു സാക്ഷ്യം വഹിച്ചു? അവരുടെ സാക്ഷ്യത്തിൻെറ സ്വഭാവം എന്തായിരുന്നു? അപ്പോസ്തലന്മാരുടെയും മററും സുവിശേഷപ്രഭാഷണങ്ങൾ നാം പരിശോധിച്ചുനോക്കിയാൽ ഒരു വസ്തുത തെളിഞ്ഞുകാണാം. അതു് അവർ സർവ്വപ്രധാനമായി സാക്ഷ്യം വഹിച്ചതു കർത്താവിൻെറ ഉയർത്തെഴുന്നേല്പിനെക്കുറിച്ചായിരുന്നു എന്നുള്ളതാണു്. അവർ ഉയർത്തെഴുന്നേല്പിൻെറ സാക്ഷികളായിരുന്നു; അതായതു ഉയർത്തെഴുന്നേററ ക്രിസ്തുവിൻെറ. ലോകചരിത്രത്തിൽ സംഭവിച്ചിട്ടുള്ളതിൽവച്ചു് ഏററവും അത്ഭുതകരമായ കാര്യം യേശുക്രിസ്തുവിൻെറ ഉയർത്തെഴുന്നേല്പാണു്. മനുഷ്യനു വിശ്വസിക്കുവാൻ ഏററവും പ്രയാസമുള്ള കാര്യവും അതുതന്നെയാണു്. അതിനു സാക്ഷ്യം വഹിക്കുക എന്നുള്ളതു് അന്നും ഇന്നും എളുപ്പമല്ല. എന്നാൽ അതു ക്രിസ്തീയവിശ്വാസത്തിൻെറ മൂലക്കല്ലും ക്രിസ്തുസഭയുടെ ഉൽഭവസ്ഥാനവുമായതുകൊണ്ടു ക്രിസ്ത്യാനിക്കോ ക്രിസ്തുസഭയ്ക്കോ ക്രിസ്തുവിൻെറ പുനരുത്ഥാനത്തിനു സാക്ഷ്യം വഹിക്കാതെ ഗത്യന്തരമില്ല. പ്രകൃത്യാ അസാദ്ധ്യവും അവിശ്വസനീയവുമായ ഈ അൽഭുതസംഭവത്തെക്കുറിച്ചു സുദൃഢവും സുധീരവുമായ സാക്ഷ്യം വഹിക്കുവാൻ അപ്പോസ്തലന്മാർക്കും മററും പ്രേരണാശക്തി നൽകിയതു അവരുടെ നേരിട്ടുള്ള അനുഭവമായിരുന്നു. ഉയർത്തെഴുന്നേററ ക്രിസ്തുവിനെ അവർ കണ്ടു, സ്പർശിച്ചു, അവനുമായി സംസർഗ്ഗം ചെയ്തു. സംശയലേശമില്ലാത്തവണ്ണം കർത്താവിൻെറ സാന്നിദ്ധ്യം അവർക്കനുഭവപ്പെട്ടു. അവരുടെ ജീവിതത്തേയും ലോകത്തിലുള്ള സകലമാനമനുഷ്യരുടെ ജീവിതത്തേയും രൂപാന്തരപ്പെടുത്തി നിത്യരക്ഷയിലേക്കു നയിക്കുവാൻ പര്യാപ്തമായ ഏകപരമാർത്ഥം ഇതാണെന്നും ഇതിനു സാക്ഷ്യം വഹിക്കുവാൻ ജീവനെപ്പോലും പണയം വെക്കുന്നതു് അധികമായിപ്പോകയില്ലെന്നും അവർ ഗ്രഹിച്ചു. ക്രിസ്തുസഭയുടെ ഉൽഭവം ഈ അനുഭവസാക്ഷ്യത്തിൽനിന്നാണു്. അപ്പോസ്തലന്മാർ പ്രസംഗിച്ചതു് തത്വജ്ഞാനമല്ലായിരുന്നു. കടന്നുപോയ ഒരു ഗുരുവിൻെറ ജീവിതവൈശിഷ്ട്യത്തെക്കുറിച്ചല്ലായിരുന്നു. അവരുടെ സ്വന്ത അഭിപ്രായങ്ങളുമല്ലായിരുന്നു, ഒറെറാരു സംഗതി അവർ എപ്പോഴും പ്രസ്താവിച്ചു. ക്രിസ്തു ഉയർത്തെഴുന്നേററു എന്നു്. ആ സംഭവത്തിൻെറ സാക്ഷികൾ മാത്രമായിരുന്നു അവർ.

അവർ എങ്ങനെ സാക്ഷ്യം വഹിച്ചു? അവരുടെ പ്രഭാഷണങ്ങൾകൊണ്ടു മാത്രമായിരുന്നോ? എത്ര സമർത്ഥമായ പ്രഭാഷണങ്ങളും മനുഷ്യനിൽ വിശ്വാസം ഉളവാക്കുവാൻ അശക്തമാണു്. പ്രഭാഷകൻെറ ജീവിതമാണു്, വാഗ്വിലാസമല്ല പ്രഭാഷണത്തിൻെറ ജീവൻ. വിശുദ്ധ പത്രോസും പൗലൂസും ആരും തന്നെ വലിയ വാഗ്മികളായിരുന്നില്ല. വാഗ്മിത്വത്തിൻെറ ശക്തിയിൽ അവർ ലവലേശം വിശ്വസിച്ചിരുന്നുമില്ല. അവരുടെ ജീവിതത്തിൽ ദൃശ്യമായിരുന്ന ദിവ്യ ചൈതന്യവും അൽഭുതകരമായ പരിവർത്തനവുമാണു് ശ്രോതാക്കളുടെ ശ്രദ്ധയും വിശ്വാസവും ആർജ്ജിച്ചതു്.

ക്രിസ്തുസഭയിലേക്കു മനുഷ്യരെ ആകർഷിച്ചിട്ടുള്ള ശക്തി എന്താണു്? സർവ്വോപരി ക്രിസ്തീയജീവിതത്തിൻെറ സാക്ഷ്യമാണെന്നുള്ളതിനു സംശയമില്ല. മററുള്ളവരുടെ നിർബന്ധ

---

തൽക്കാലസന്ധിയെങ്കിലും നാം നിർമ്മിക്കുവാൻ സാധിച്ചാൽ നാം യഥാർത്ഥചരിത്രം സൃഷ്ടിക്കുവാൻ പോകുകയാണു്. പഴയസിമ്മനാരിയും കായൽനിലങ്ങളും ഒരുകൂട്ടർ എടുക്കട്ടെ. എം. ഡി. സിമ്മനാരിയും പരുമലയും മറേറ കക്ഷിയും എടുക്കട്ടെ. തിരുവനന്തപുരത്തും പല വസ്തുക്കൾ ഉള്ളതുകൊണ്ടു് പള്ളിയും പള്ളിസ്ഥലവും എടുക്കുന്ന കക്ഷി, ആദായക്കൂടുതലുള്ള മററുഭാഗങ്ങൾ ഇതരകക്ഷിക്കു വിട്ടുകൊടുക്കട്ടെ. ഇങ്ങനെ ഏതെങ്കിലും ഒരു അടിസ്ഥാനത്തിൽ നാം ഈ കേസുസമരത്തിനു് ഒരു തൽക്കാലസന്ധിയുണ്ടാക്കിയാൽ സുപ്രീംകോടതിയിൽ നാം ചെലവാക്കുന്ന സംഖ്യകൊണ്ടു് വിട്ടുകൊടുക്കുന്ന ഭാഗത്തിലധികം നമുക്കു സമ്പാദിക്കാം. കേസു ജയിച്ചാലും തോററാലും മറേറ കക്ഷി പട്ടത്വം സംബന്ധിച്ചോ കാനോൻ സംബന്ധിച്ചോ മാനസാന്തരപ്പെടുവാൻ പോകുന്നില്ല. ഇങ്ങനെയൊരു തൽക്കാലസന്ധിയിൽ നാം ഒപ്പുവച്ചാൽ നാം സൃഷ്ടിക്കുന്ന സമാധാനഅന്തരീക്ഷം നമ്മുടെ ശാശ്വതമായ യോജിപ്പു് പത്തു കൊല്ലത്തിനകം സാധിപ്പിക്കുമെന്നു ന്യായമായി പ്രതീക്ഷിക്കാം. ഇംഗ്ലീഷ് ഭാഷയിൽ "വാശി"ക്കു ഒരു പദമില്ല. ഇതു നമ്മുടെ പ്രത്യേക സംസ്കാരത്തിൽ വന്നു സ്ഥാനം പിടിച്ചതാണു്. നേതാക്കന്മാർ ശാന്തമായി ഒന്നാലോചിക്കുമോ? ദൈവം നമ്മെ ഉപേക്ഷിച്ചിട്ടില്ലെന്നുള്ളതിനു് ഈ സന്ധി ഒരു ലക്ഷണമായിരിക്കും.

മോ ലൗകികമായ പ്രേരണാശക്തികളാലും ചിലർ ക്രിസ്ത്യാനികളായിത്തീർന്നിട്ടുണ്ടാവാം. എന്നാൽ ഉത്തമബോധ്യവും ഉറച്ച വിശ്വാസവും മൂലം സഭയെ അശ്ലേഷിച്ചിട്ടുള്ളവരാണ് സഭയെ നിലനിർത്തിക്കൊണ്ടിരിക്കുന്നതു്. യഥാർത്ഥക്രിസ്ത്യാനികളുടെ ജീവിതത്തെ ലോകം സശ്രദ്ധം നിരീക്ഷണം ചെയ്തുകൊണ്ടാണിരിക്കുന്നതു്. അവരുടെ രഹസ്യജീവിതത്തെ നിർമ്മലമാക്കി ചെയ്യുന്ന ആത്മനിയന്ത്രണം, അവരുടെ പാവനമായ കുടുംബജീവിതം അയൽക്കാരോടുള്ള പെരുമാററം, ദുഃഖദുരിതങ്ങളിലും കഷ്ടനഷ്ടങ്ങളിലും അവർ പ്രകടിപ്പിക്കുന്ന ശാന്തതയും സമാധാനവും, അവരുടെ നിർഭയത്വം, ഇതെല്ലാം ലോകത്തിന്റെ കണ്ണിൽ പെടാതിരിക്കയില്ല. ലോകത്തെ ക്രിസ്തുവിങ്കലേക്കും ക്രിസ്തുസഭയിലേക്കും ആകർഷിക്കുവാനും ആദായപ്പെടുത്തുവാനും ഉള്ള ഏക മാർഗ്ഗം ക്രിസ്ത്യാനികളുടെ ക്രിസ്തീയത്വം മാത്രമാണ്. ഉയിർത്തെഴുന്നേററ ജീവനുള്ള ക്രിസ്തുവിനു്, ക്രിസ്തീയ ചൈതന്യം തുളുമ്പുന്ന ജീവിതവും ആ ജീവിതത്തിൽനിന്നു നൈസർഗ്ഗികമായി പുറപ്പെടുന്ന സുവിശേഷഘോഷണവും കൊണ്ടു സാക്ഷ്യം വഹിക്കുന്ന ക്രിസ്ത്യാനികളാണ് ഇന്നു ലോകത്തിൽ ആവശ്യമായിരിക്കുന്നതു്.

നമ്മുടെ വിശ്വാസസംഹിതയ്ക്കുവേണ്ടി നിലകൊള്ളുവാനും വേണ്ടിവന്നാൽ പടവെട്ടുവാനും നാം സന്നദ്ധരാണ്. എന്നാൽ നമ്മുടെ ജീവിതസാക്ഷ്യംകൊണ്ടു അതിനെ സാധൂകരിക്കുവാൻ നമ്മിൽ പലരും അപ്രാപ്തരാണ്. അപ്രായോഗികമായ തത്വങ്ങളോ വിശ്വാസപ്രമാണങ്ങളോ അവിശ്വാസികളുടെ അവജ്ഞയ്ക്കു മാത്രമാണ് പാത്രീഭവിക്കുന്നതു്. അധരസേവകൊണ്ടു സഭയെയോ സഭയുടെ നാഥനായ കർത്താവിനെയോ സേവിക്കുവാൻ സാധ്യമല്ല. ജീവിതംകൊണ്ടു സാധൂകരിക്കാത്ത സാക്ഷ്യം കള്ളസാക്ഷ്യമാണ്. "ക്രിസ്തു മരിച്ചിട്ടില്ല, ഇപ്പോഴും ജീവിച്ചിരിക്കുന്നു എന്നുള്ളതിനുള്ള തെളിവ് അവന്റെ അനുഗാമികൾ ജീവിക്കുകയും മരിക്കുകയും ചെയ്യുന്നതെങ്ങനെ എന്നുള്ളതിലാണ് ആശ്രയിച്ചിരിക്കുന്നതു" എന്നു ഒരു പണ്ഡിതൻ പറഞ്ഞിട്ടുണ്ട്. മറെറാരു മഹാൻ ക്രിസ്തുവിന്റെ പുനരുത്ഥാനത്തെക്കുറിച്ചു് ഇപ്രകാരം പറഞ്ഞിരിക്കുന്നു: "ചില മനുഷ്യർ അവരുടെ ജീവിതത്തിൽ ആരംഭിച്ച പുനരുത്ഥാനം മൂലം ക്രിസ്തുവിന്റെ പുനരുത്ഥാനം വിശ്വസനീയമാക്കിത്തീർക്കുന്നു. അവരിൽ, ഉയിർത്തെഴുന്നേററ ക്രിസ്തുവിന്റെ ആത്മാവു പ്രവർത്തിച്ചുതുടങ്ങിയിരിക്കുന്നു; അവർ ക്രിസ്തുവിനോടുകൂടി ഉയിർത്തെഴുന്നേററവരാണ്." അപ്പോസ്തോലന്മാരുടെയോ വേദപുസ്തകത്തിന്റെയോ സാക്ഷ്യം ചൂണ്ടിക്കാണിച്ചുകൊണ്ടുമാത്രം രണ്ടായിരംകൊല്ലം മുമ്പുനടന്ന ഈ സംഭവത്തിന്റെ യാഥാർത്ഥ്യം മനുഷ്യർക്കു നൽകുവാൻ നമുക്കു കഴിയുന്നതല്ല. ആ സംഭവം, അതിന്റെ യാഥാർത്ഥ്യത്തിൽ വിശ്വസിക്കുന്ന നമ്മുടെ ജീവിതത്തിൽ വരുത്തിയിട്ടുള്ള പരിവർത്തനമാണ് ഏററവും ആവശ്യമായ തെളിവ്. ഒരു വലിയ അക്രൈസ്തവ തത്വജ്ഞാനി പറഞ്ഞിട്ടുള്ളതിപ്രകാരമാണ്. "ഈ ക്രിസ്ത്യാനികൾ തന്നെ രക്ഷിക്കപ്പെട്ടവരാണെന്നു് എന്നെ ബോദ്ധ്യപ്പെടുത്താത്ത കാലത്തോളം ഞാൻ അവരുടെ രക്ഷകനിൽ വിശ്വസിക്കുന്നതല്ല." അക്രൈസ്തവലോകം മുഴുവന്റെയും അഭിപ്രായമാണ് അദ്ദേഹം പ്രതിനിധീകരിക്കുന്നതു്. ക്രിസ്ത്യാനികളുടെ ജീവിതമാഹാത്മ്യമാണ് സുവിശേഷത്തിന്റെ സത്യത്തിനുള്ള ഏററവും വലിയ സാക്ഷ്യമെങ്കിൽ, ആ സുവിശേഷപ്രചരണത്തിനുള്ള ഏററവും വലിയ തടസ്സം അവരുടെ വഴിപിഴച്ച ജീവിതമാണെന്നു് വിശദമാണ്. സുവിശേഷം ലോകത്തിനു് അസ്വീകാര്യമായിരിക്കുന്നതിനുള്ള ഒരു കാരണം മനുഷ്യന്റെ ഹൃദയകാഠിന്യമാണ്. എന്നാൽ ഒട്ടും അപ്രധാനമല്ലാത്ത മറെറാരു കാരണം സുവിശേഷം ഘോഷിക്കുന്ന സഭയുടെയും സഭാംഗങ്ങളുടെയും ബഹുവിധമായ ബലഹീനതയാണ്. ക്രിസ്തീയ നേതൃത്വമാണ് നമ്മുടെ ഏററവും വലിയ ആവശ്യമെന്നു പലരും പറയാറുണ്ടു്. എന്നാൽ ഇന്നു സഭയ്ക്കു നേതാക്കന്മാരേക്കാൾ കൂടുതൽ ആവശ്യമായിരിക്കുന്നതു സാക്ഷികളാണ്. കർത്താവിന്റെ ഇടത്തും വലത്തും ഇരിക്കുവാൻ ആഗ്രഹമുള്ളവർ അനേകരുണ്ടു്; എന്നാൽ തന്റെ പാനപാത്രത്തിൽനിന്നു കുടിക്കുവാൻ തയാറുള്ളവർ ചുരുക്കം. ഈ തലമുറയ്ക്കു ക്രിസ്തുവിന്റെ ജീവനുള്ള ലേഖനങ്ങളായിത്തീരേണ്ടവരാണ് നാമെല്ലാവരും. നമ്മുടെ പ്രസംഗമല്ല, പ്രവൃത്തിയത്രെ കർത്താവിനു സാക്ഷ്യം വഹിക്കേണ്ടതു്. നാം കർത്താവിന്റെ ഉയിർപ്പിൽ ആഹ്ലാദിക്കുകയും പ്രത്യേകമായി പങ്കുകൊള്ളുകയും ചെയ്തിരിക്കുന്ന ഈ കാലഘട്ടത്തിൽ സഭ മുഴുവനും ഉയിർത്തെഴുന്നേററ ക്രിസ്തുവിനു സജീവസാക്ഷ്യം വഹിക്കുവാൻ ഇടയാകട്ടെ എന്നു നമുക്കു പ്രാർത്ഥിക്കാം.

---

## ചർച്ച്‌വീക്ക്‌ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്കു് | രൂ. | 6 | 0 | 0 |
| ആറു മാസത്തേക്കു് | " | 3 | 0 | 0 |
| ഒററപ്രതി | " | 0 | 2 | 0 |

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. യോഹ. 20. 1—10.

കർത്താവിന്റെ ഉയിർത്തെഴുന്നേല്പിനെ സ്ഥിരീകരിക്കുന്നതിന് ഗ്രന്ഥകാരൻ ഈ അദ്ധ്യായത്തിൽ വിവരിക്കുന്ന നാലു സംഭവങ്ങളിൽ പ്രഥമസംഭവമാണ് ഇന്നു നമ്മുടെ ചിന്താവിഷയം. മഗ്ദലക്കാരിമറിയയിൽനിന്ന്, കർത്താവിന്റെ ശരീരം കബറിൽ കാൺമാനില്ലെന്ന് ഗ്രഹിച്ച പത്രോസും യോഹന്നാനും ഓടി കബറിങ്കൽ എത്തിയപ്പോൾ അവരിരുവരും ഒട്ടും പ്രതീക്ഷിക്കാത്ത ഒരനുഭവമാണ് അവർക്കുണ്ടായത്. ഗുരുവിന്റെ ശരീരം മറ്റാരും അവിടെനിന്നു മാറ്റിയിട്ടില്ലെന്നും താൻ പ്രപഞ്ചനിയമങ്ങൾക്കതീതനായി ഉയിർത്തെഴുന്നേറ്റു എന്നും അവർ ഗ്രഹിച്ചു. അവർ അൽഭുതപരതന്ത്രരായിട്ടാണു തിരികെ പോയതെങ്കിലും ആ സംഭവം അവരുടെ ജീവിതത്തിൽ വരുത്തുവാനിരിക്കുന്ന വലിയ വ്യതിയാനങ്ങളെപ്പറ്റി അവർ ലേശവും അന്ന് ചിന്തിച്ചുകാണുകയില്ല. എങ്കിലും ആ നൂതനാനുഭവം മൊട്ടിട്ടു പൂർണ്ണമായി വികസിക്കുകതന്നെ ചെയ്തു. ഉയിർത്തെഴുന്നേൽപ്പു അടുത്തദിവസം കൊണ്ടാടിയ നാമും തദാനുസരണമുള്ള ഒരനുഭവത്തിലേക്ക് വളരുന്നുണ്ടോ?

ചൊവ്വാ യോഹ. 20. 11—18.

നേരം പ്രഭാതമാകുന്നതിനു മുമ്പു കബറിങ്കൽ എത്തിയ മറിയം കബർ തുറന്നുകിടക്കുന്നതുകണ്ട് ഓടിപ്പോയി വിവരം പത്രോസിനേയും യോഹന്നാനേയും അറിയിച്ചു. അവർ ഉടനെതന്നെ കബറിങ്കലേക്കു ഓടിയതായിട്ടാണ് മുൻഭാഗത്തു നാം വായിച്ചത്. പക്ഷെ മറിയം രണ്ടാമതു കബറിങ്കലെത്തിയപ്പോഴേക്കു അവരിരുവരും മടങ്ങിപ്പോയിരിക്കാം. അതുകൊണ്ടു അവരിൽനിന്ന് യാതൊന്നും ഗ്രഹിപ്പാൻ അവൾക്കു കഴിഞ്ഞുകാണുകയില്ല. തന്റെ രക്ഷകനെ കാണുവാൻ ആത്മാർത്ഥതയോടെ ശ്രമിച്ച മറിയാമിനെ അവളുടെ ഏകാന്തതയിൽ കർത്താവു പേക്ഷിക്കുന്നില്ല. കർത്താവിനെ തിരിച്ചറിയുവാൻ സാധിച്ച ഉടനെ മറിയം കൃതജ്ഞതാനിർഭരമായ ഹൃദയത്തോടെ തന്റെ കാൽക്കൽ വീണു തന്റെ തൃപ്പാദങ്ങളെ ആശ്ലേഷിച്ചുകാണും. മറിയയുടെ സ്നേഹത്തിനും വിശ്വസ്തതയ്ക്കുമുള്ള പ്രതിഫലം അവൾക്കു കിട്ടുകതന്നെ ചെയ്തു. അതേ, തന്റെ ഉയിർത്തെഴുന്നേൽപ്പിന്റെ വിവരം മറ്റുള്ളവരെ അറിയിക്കുവാനുള്ള ദൗത്യം അവളിൽ ഭരമേൽപ്പിക്കപ്പെട്ടു.

ബുധൻ. യോഹ. 20. 19—23.

ശിഷ്യന്മാരൊരുമിച്ച് മുറിയിൽ കൂടിയിരിക്കുമ്പോൾ കർത്താവവർക്ക് പ്രത്യക്ഷനായ സംഭവമാണല്ലോ ഇന്ന് നമ്മുടെ ചിന്താവിഷയം. വാതിലുകൾ ബന്ധിച്ചിരുന്ന മുറിയിൽ കർത്താവാഗതനായി തന്റെ കയ്യും വിലാപ്പുറവും അവരെ കാണിച്ചതുമൂലം താൻ മരിച്ചവരുടെ ഇടയിൽനിന്ന് ഉയിർത്തെഴുന്നേറ്റിരിക്കുന്നു എന്നും സ്ഥലകാലപരിമിതികൾക്കതീതനായിത്തീർന്നിരിക്കുന്നു എന്നും അവർ വിശ്വസിച്ചു, "നിങ്ങൾക്കു സമാധാനം" എന്ന് താൻ അവരോടു പറഞ്ഞു. തന്നിൽനിന്നു ലഭ്യമാകുന്ന സമാധാനവും തന്റെ സാന്നിദ്ധ്യബോധവുമാണു ധൈര്യത്തിന്റേയും ഉറപ്പിന്റേയും മൂലക്കല്ലുകൾ. ശിഷ്യന്മാർക്ക് സമാധാനാശംസകൾ നൽകുന്നതോടുകൂടെ അവരെ ചില ചുമതലകളും ഭരമേല്പിക്കുന്നുണ്ട്. കർത്താവു അയക്കുന്നതനുസരിച്ച് പോകുന്നവർക്കേ തന്റെ സമാധാനവും ശാന്തിയും ലഭിക്കുന്നുള്ളു എന്ന് ഈ ഭാഗം നമ്മെ അനുസ്മരിപ്പിക്കുന്നു.

വ്യാഴം. യോഹ. 20. 24-31

കർത്താവിന്റെകൂടെ പോയി മരണം വരിക്കുവാൻപോലും സന്നദ്ധത പ്രകടിപ്പിച്ച തോമസ് അപ്പോസ്തലനു് തന്റെ ഗുരുവിന്റെ ബന്ധനവും ക്രൂശുവധവും അചിന്ത്യമായിരുന്നു. തന്റെ ഗുരു ഈ വിധമൊരു മരണത്തിനു വിധേയമായതു് അദ്ദേഹത്തിന്റെ ബുദ്ധിയിൽ വഹ്യമല്ലാത്ത ഒരു കാര്യമായിരുന്നു. അതുകൊണ്ടുതന്നെ കർത്താവിന്റെ ഉയിർത്തെഴുന്നേല്പും അസാദ്ധ്യമായ ഒന്നായി അദ്ദേഹം കരുതി. ദൈവത്തിന്റെ മാർഗ്ഗം ക്ലേശവും കഷ്ടപ്പാടുകളുമാണെന്നും അവയിൽക്കൂടെ തന്റെ തിരുവിഷ്ടം താൻ നിവൃത്തിക്കുന്നു എന്നും വിശ്വസിക്കുവാൻ കഴിയാത്ത പലർ ഇന്നുമുണ്ട്. തോമസ് അപ്പോസ്തലൻ കർത്താവിനെ കണ്ടുകഴിഞ്ഞപ്പോൾ തന്റെ സംശയം ദൂരീകരിക്കപ്പെട്ടു എന്നുമാത്രമല്ല അവിടുന്ന് ദൈവംതന്നെയാണെന്നു വിശ്വസിച്ച് ഏറ്റുപറകയും ചെയ്തു. കർത്താവിന്റെ ഉയിർത്തെഴുന്നേൽപ്പിനെ കൊണ്ടാടിയതിനുശേഷമുള്ള ഈ വാരങ്ങളിൽ ഇതേ അനുഭവം നമുക്കു ലഭിക്കുമാറാകേണമേ എന്നു നമുക്കും പ്രാർത്ഥിക്കാം.

വെള്ളി. യോഹ. 21. 1-6

കർത്താവിന്റെ പുനരുത്ഥാനശേഷം താൻ തന്റെ വാൽസല്യശിഷ്യന്മാർക്കു പ്രത്യക്ഷപ്പെട്ട ഓരോ അവസരവും നനഞ്ഞ കണ്ണുകളോടും കൃതജ്ഞതനിറഞ്ഞ ഹൃദയത്തോടും കൂടെ മാത്രമേ വിശ്വാസികൾക്കു വായിക്കുവാൻ കഴിയൂ. അതിനു മകുടംചാർത്തുന്ന സംഭവമാണു ഇന്നത്തെ നമ്മുടെ ചിന്താവിഷയം. പത്രോസും ശിഷ്യന്മാരിൽ മറ്റു ചിലരുംകൂടെ മൽസ്യം പിടിക്കുവാൻ തിരിച്ചിരിക്കുകയാണ്. പക്ഷെ അവർക്ക് ഏൽപ്പിക്കപ്പെട്ട ചുമതല വിസ്മരിച്ചു പോയതുകൊണ്ടാണോ ആ രാത്രിമുഴുവൻ വ്യ

(5-ാം പേജിൽനിന്നു തുടർച്ച)

ടയാളമായും ഇരിക്കും." വഴിപിഴച്ച മനുഷ്യകുലത്തിന്റെ പാപത്തിനു വേണ്ടി ക്രിസ്തു ക്രൂശുമരണത്തിനു വിധേയനായപ്പോൾ, തന്റെ നെററിയിൽ താൻ പാപത്തിന്റെ അടയാളം വഹിക്കണമെന്നുള്ളതു് സർവ്വഥാ അനുയോജ്യമായിരുന്നു. ആ പരിപാവനകർമ്മത്തിന്റെ പൂർത്തീകരണം വി. മത്തായി 27. 29—30 ൽ നാം വായിക്കുന്നു. "മുള്ളുകൊണ്ടു ഒരു കിരീടം മെടഞ്ഞു അവന്റെ തലയിൽ വെച്ചു്, വലങ്കയ്യിൽ ഒരു കോലുംകൊടുത്തു. പിന്നെ അവന്റെ മേൽ തുപ്പി കോൽ എടുത്തു അവന്റെ തലയിൽ അടിച്ചു." തൽഫലമായി കൂർത്തു നീണ്ട ആണിപോലുള്ള മുള്ളുകൾ അവന്റെ ശിരസ്സിൽ താണു തറച്ചു്, നെററിയിൽനിന്നും ശിരോഭാഗങ്ങളിൽനിന്നും രക്തം ധാരധാരയായി ഒഴുകുന്നതിനിടയായി. ഇതേപ്പററി യശയ്യാവിന്റെ വചനങ്ങൾ നമുക്കു ചിന്താവിഷയമത്രേ. "അവനു രൂപഗുണം ഇല്ല. കോമളത്വം ഇല്ല. കണ്ടാൽ ആഗ്രഹിക്കത്തക്ക സൌന്ദര്യവും ഇല്ല. അവനെ കാണുന്നവർ മുഖം മറെച്ചുകളയത്തക്കവണ്ണം അവൻ നിന്ദ്യനായിരുന്നു."

4. തുളപ്പ് (Wound of Perforation) ക്രിസ്തുനാഥന്റെ നാലാം തരം മുറിവിനെപ്പററി സങ്കീർത്തനങ്ങൾ 22-16—ൽ പറഞ്ഞിട്ടുണ്ടു്. "നായ്ക്കൾ എന്നെ വളഞ്ഞു, ദുഷ്ടന്മാരുടെ കൂട്ടം എന്നെ ചുററിയിരിക്കുന്നു. അവർ എന്റെ കാലുകളേയും കൈകളേയും തുളച്ചു." ഈ മുറിവിനെ പററിയുള്ള പ്രവചനപൂർത്തീകരണം വി. മത്തായി 27. 35—ൽ നാം വായിക്കുന്നതു "അവർ അവനെ ക്രൂശിൽ തറെച്ചു"എന്നത്രെ. യഹൂദ മര്യാദ അനുസരിച്ചു കാററവാളികളുടെ കൈകാലുകൾ ക്രൂശിനോടു ചേർത്തു ബന്ധിക്കുന്നതിനു പകരം യേശുവിന്റെ പാദകരങ്ങൾ ക്രൂശിനോടു ചേർത്തു ഹീനമായ രീതിയിൽ ആണി തറയ്ക്കുകയത്രേ ചെയ്തതു്—ഇപ്രകാരം പാപികളായ നമുക്കുവേണ്ടി ക്രിസ്തുനാഥൻ ക്രൂശുമരണം സഹിച്ചുവല്ലോ.

5. അവസാനമായി നാം ക്രിസ്തുനാഥന്റെ മുറിവിനെ ദർശിക്കുന്നതു് തിരുമേനിയുടെ ശരീരത്തിനു ഛേദം (Wound of Incision) സംഭവിക്കുന്നവിധത്തിലാണു ഇതേപ്പററി സഖറിയാദീർഘദർശി (11;10) പ്രവചിച്ചതു് "തങ്ങൾ കുത്തിട്ടുള്ളവങ്കലേക്കു് അവർ നോക്കും" എന്നത്രെ." കൂർത്ത മുനയുള്ള ആയുധംകൊണ്ടു ശരീരം വാർത്തെടുക്കുമ്പോൾ ഉണ്ടാകുന്ന വേദനയും ഒഴുകുന്ന രക്തവും ഏററം സഹതാപജന്യമായ ഒരു കാഴ്ചയാണല്ലോ. വി.യോഹ. 19. 33-34 "അവർ യേശുവിന്റെ അടുക്കൽ വന്നു. അവൻ മരിച്ചുപോയി എന്നു കാണുകയാൽ അവന്റെ കാൽ ഒടിച്ചില്ല. എങ്കിലും പടയാളികളിൽ ഒരുത്തൻ കുന്തംകൊണ്ടു അവന്റെ വിലാപ്പുറത്തു കുത്തി. ഉടനെ രക്തവും വെള്ളവും പുറപ്പെട്ടു." നമ്മുടെ പാപങ്ങൾക്കുവേണ്ടി ക്രിസ്തുയേശു മരിച്ചരീതിയാണു് ഇവിടെ വർണ്ണിച്ചിരിക്കുന്നതു്. ഹൃദയം തകർന്നാണു തന്റെ അന്ത്യം ഉണ്ടായതു്. ദേഹിദേഹത്തിൽനിന്നു വേർപ്പെട്ടരീതി ഏററം പരിതാപകരമായ ഒന്നായിരുന്നു. തന്റെ പീഡാനുഭവത്തെപ്പററിയുള്ള വിശദമായ ഒരു വിവരണം 69-ാം സങ്കീർത്തനത്തിൽ കാണാവുന്നതാണു്. 20—ാം വാക്യം മരണത്തിന്റെ പരമകാഷ്ഠയെ ദ്യോതിപ്പിക്കുകയത്രേ ചെയ്യുന്നതു്. "നിന്ദ എന്റെ ഹൃദയത്തെ തകർത്തു; ഞാൻ ഏററവും വിഷാദിച്ചിരിക്കുന്നു"എന്നത്രെ. തന്റെ രക്തംചൊരിച്ചിലിനെ നാം സ്വായത്തമാക്കി പ്രവർത്തിച്ചാൽ, തന്റെ ജീവദായകമായ രക്തംമൂലം ശുദ്ധീകരണം പ്രാപിച്ചാൽ മാത്രമെ ക്രിസ്തുയേശുവിൽ നമുക്കു ഒരു പുതുജീവൻ സംപ്രാപ്യമാകുകയൊള്ളു എന്നു നാം ധരിക്കണം.

### ധ്യാനപാരവശ്യം:—

എന്റെ രക്ഷിതാവിന്റെ തിരുശരീരത്തെ ക്രൂശിന്മേൽനിന്നു ഞാൻ മന്ദമായി എടുത്തുകൊണ്ടു പോരുന്നു. തന്റെ മുറിവുകളെയെല്ലാം ഞാൻ ചുംബനം ചെയ്യുന്നു. കണ്ണുനീർകൊണ്ടു തന്റെ തിരുമേനിയെ ഞാൻ കഴുകുന്നു. "അയ്യോ പ്രാണനാഥാ, യേശുവേ, എന്നു ഞാൻ പലപ്രാവശ്യവും ഉച്ചരിച്ചുകൊണ്ടു തിരുമുഖത്തെ ഞാൻ ചുംബിക്കുന്നു. എന്റെ മടിയിൽ തന്റെ ശിരസ്സിനെ ഞാൻ വയ്ക്കുന്നു. തന്റെ മുഖത്തെ എന്റെ അനുതാപകണ്ണുനീരുകൾ ഒഴുകി അതിനെ ഞാൻ ധാരകോരുന്നു—"ദൈവമേ, മഹാപാപിയായ എന്നോടു കരുണയുണ്ടാകണമേ," മശിഹാ മഹാപാപിയായ എന്നോടു കരുണയുണ്ടാകണമേ" എന്നു പറഞ്ഞുകൊണ്ടു യേശു എന്നിൽ ജീവിക്കുവാൻ തക്കവണ്ണം ദൈവേഷ്ടത്തിനു എന്നെത്തന്നെ ഞാൻ സമർപ്പിക്കുന്നു.

---

ത്ഥമായി അദ്ധ്വാനിക്കേണ്ടിവന്നതെന്നാരറിഞ്ഞു, ദൈവം നമുക്കു കാണിച്ചുതരുന്ന മാർഗ്ഗങ്ങൾ അവഗണിച്ചുപോകുന്നവർക്കെല്ലാം അതുതന്നെയാണനുഭവം. എങ്കിലും കർത്താവു എത്ര ശാന്തമായും സ്നേഹപുരസ്സരവുമാണു അവരുമായി ഇടപെട്ടതെന്നു ഓർക്കുക.

ശനി. യോഹ. 21. 7—14.

പത്രോസും യോഹന്നാനും. വിസ്മരിക്കുവാൻ പാടില്ലാത്ത സ്വഭാവത്തോടുകൂടിയവരായിരുന്നു അവരിരുവരും. പ്രവർത്തനസന്നദ്ധനായ പത്രോസ്: ശാന്തനും ചിന്താശീലനുമായ യോഹന്നാൻ. കർത്താവിനെ ആദ്യം തിരിച്ചറിഞ്ഞതു യോഹന്നാനായിരുന്നു എങ്കിൽ തന്റെ സമീപം എത്രയുംവേഗം ചെന്നുചേരുവാൻ ബദ്ധപ്പെട്ടതു പത്രോസായിരുന്നു. ആ കടപ്പുറത്തുവച്ചു് കർത്താവിനെ അവർ കണ്ടതും അവിടെ നടന്ന ഓരോ സംഗതിയും ആ ശിഷ്യന്മാർ മരണംവരെ മറന്നുകാണുകയില്ല. അത്ര ഹൃദയസ്പർശകമായ ഒരു രംഗമായിരുന്നു അതു്. ഇതേവിധം ദൈവം തമ്പുരാൻ നമ്മോടു പ്രവർത്തിച്ചിട്ടുള്ള ചില അനുഭവങ്ങൾ നമ്മുടെ സ്മരണയിൽ കണ്ടേക്കാം. അവയെ നന്ദിപൂർവ്വം സ്മരിക്കുകയും തനിക്കുവേണ്ടി ആഴത്തിലേക്കു വലയിറക്കുവാനും ആവശ്യമായിരുന്നാൽ ആഴത്തിലേക്കു ചാടുവാനും നാം സന്നദ്ധരായിരിക്കുകയും വേണം.

---

## കഴിമററം ട്രെയിനിംഗ് ക്യാമ്പ്

മർത്തമറിയം സമാജത്തിന്റെ കോട്ടയം മഹാഇടവകശാഖയുടെ സെക്രട്ടറി മിസ്സ് മറിയംമാണി ഇപ്രകാരം എഴുതുന്നു:—

കോട്ടയം മഹാഇടവക മെത്രാപ്പോലീത്താ തിരുമനസ്സിലെ കല്പനയനുസരിച്ചു കഴിമററത്തുവച്ചു നടത്തപ്പെട്ട മർത്തമറിയം പ്രവർത്തകപരിശീലന ക്ളാസ്സ് വളരെ വിജയപ്രദമായി പര്യവസാനിച്ചിരിക്കുന്നു. പതിനേഴു പള്ളികളിൽനിന്നുമായി 23 അംഗങ്ങൾ ആദ്യന്തവും മററുചില അംഗങ്ങൾ ചില ദിവസങ്ങളിൽ മാത്രവും സംബന്ധിച്ചു. വേദപുസ്തകപഠനം, സഭയും കൂദാശകളും, ക്രിസ്തീയ ഭവനം, സെക്രട്ടറിയും ചുമതലയും. റിക്കാർഡുകൾ സൂക്ഷിക്കുന്ന വിധം മുതലായവയെ അടിസ്ഥാനമാക്കി പല ക്ളാസ്സുകൾ നടന്നു. ക്യാമ്പിന്റെ പൊതുവിഷയം "ക്രിസ്തുവിൽ പുതിയ സൃഷ്ടി" എന്നുള്ളതായിരുന്നു.

# മാർ ഇഗ്നാത്തിയോസ് സുവിശേഷസംഘം, അങ്കമാലി.

## 12—ാം വാർഷിക റിപ്പോർട്ടിന്റെ സംഗ്രഹം.

ജാതിമതവ്യത്യാസം കൂടാതെ സാധുക്കളും നിസ്സഹായരുമായവർക്ക്, കഴിവുള്ള എല്ലാവിധ സഹായങ്ങളും ചെയ്തുകൊടുത്ത് അവരെ ഉദ്ധരിക്കണമെന്ന ഉദ്ദേശത്തോടുകൂടി 1114 കർക്കടകം 3-ാംനു- സമാരംഭിച്ച് പ്രവർത്തനം നടത്തിവരുന്ന ഈ സംഘത്തിന്റെ 11-ാമത്തു വാർഷികം 1951 മകരം 29-ാംനു- ചെറിയ വാപ്പാലശ്ശേരി മാർ ഇഗ്നാത്തിയോസ് സിറിയൻ കൺവെൻഷൻ പന്തലിൽവച്ച് ബഃ കെ. എം സൈമൺ ശെമ്മാശ്ശൻ എം. എ. അവർകളുടെ അദ്ധ്യക്ഷതയിൽ ആഘോഷിക്കുകയുണ്ടായി. പ്രസ്തുതസമ്മേളനത്തിൽ ബ: ഒ. സി വറുഗീസ് കത്തനാർ ബി. എ. ബി. ററി. അവർകൾ പ്രസംഗിക്കുകയും ചെയ്തു.

റിപ്പോർട്ടു വർഷത്തെ സംഘപ്രവർത്തനങ്ങളുടെ സംക്ഷിപ്ത വിവരണം.

### A. വാർഷികധ്യാനയോഗം

സംഘാംഗങ്ങളുടെ പതിവുപോലുള്ള വാർഷികധ്യാനയോഗം 1951 മെയ 15–ാംനു-മുതൽ 19–ാംനു-വരെ മാർ ഇഗ്നാത്തിയോസ് ചാപ്പലിൽവച്ച് നടത്തുകയുണ്ടായി. ഇക്കൊല്ലത്തെ ധ്യാനയോഗം 1952 മേയ് മാസം 6–ാംനു- ചൊവ്വാഴ്ച അസ്തമിച്ച് സന്ധ്യമുതൽ 10-ാംനു- ശനിയാഴ്ചവരെ മാർ ഇഗ്നാത്തിയോസ് ചാപ്പലിൽവച്ച് നടത്തുന്നതാണ്.

### B മാർ ഇഗ്നാത്തിയോസ് ധർമ്മാശുപത്രി.

കഴിഞ്ഞ രണ്ടുമൂന്നു കൊല്ലക്കാലമായി സംഘം പ്രധാനമായി ശ്രദ്ധപതിച്ചുവരുന്നതു് ഈ ആശുപത്രിയുടെ കാര്യത്തിലാണ്. ജാതിമതഭേദമെന്യെ സാധുക്കളും ദരിദ്രരുമായ രോഗികൾക്ക് സൗജന്യ വൈദ്യസഹായം നൽകുവാൻവേണ്ടി സ്ഥാപിച്ചു നടത്തിവരുന്ന ഈ സ്ഥാപനത്തിൽ നിന്നു് പ്രതിവർഷം ശരാശരി 3000ത്തോളം രോഗികൾക്കു് വൈദ്യസഹായം നൽകി വരുന്നുണ്ടു്. സഹൃദയരായ അനേകരുടേയും സഹായസഹകരണം കൊണ്ടു് ആശുപത്രിക്ക് 2 ഏക്കറിൽപ്പരം സ്ഥലം തീറുവാങ്ങി മതിൽ, കിണർ മുതലായവ തീർക്കുകയും ഒരു കെട്ടിടം പണിയുകയും ചെയ്തു. പ്രസ്തുത കെട്ടിടത്തിന്റെ ശിലാസ്ഥാപനം ഇററിന്ത്യാ ഗവർമ്മേണ്ടിന്റെ ധനതത്വോപദേഷ്ടാവായിരുന്ന ഡാഃ പി. ജെ. തോമ്മസ് അവർകളും, ഉൽഘാടനം തിരു-കൊച്ചി ഗവർമ്മേണ്ടിലെ മുൻമന്ത്രിയായിരുന്ന ശ്രീ. വി. ഒ. മർക്കോസ് അവർകളും നിർവ്വഹിച്ചു. ഈ കെട്ടിടംപണി മുതലായവക്കു് ആകെ 8000-ൽപ്പരം രൂപാ ചെലവായിട്ടുണ്ടു്. ഇതിൽ 950 രൂപാ ഇപ്പോഴും കടത്തിലാണ്.

രോഗികളെ ഇവിടെ കിടത്തി ചികിത്സിക്കേണ്ടതു് വളരെ ആവശ്യമാണെന്നു് കണ്ടതുകൊണ്ടു്, ആയതിലേക്കു് മലങ്കരയുടെ നി. വ. ദി. ശ്രീ പൗലോസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ സ്മാരകമായി "മാർ അത്തനേഷ്യസ് വാർഡ്" എന്ന പേരിൽ ഒരു വാർഡ് പണിയുവാൻ തീരുമാനിക്കുകയും വന്ദ്യതിരുമനസ്സുകൊണ്ടു് തന്നെ സ്ഥലത്തെഴുന്നള്ളി പ്രസ്തുത വാർഡിന്റെ ശിലാസ്ഥാപനം നിർവ്വഹിക്കുകയും ചെയ്തിരിക്കുന്നു. ഉടൻ പണിയുവാനുദ്ദേശിക്കുന്ന ടി വാർഡിനും ഉപകരണങ്ങൾക്കും കൂടി ഉദ്ദേശം 5000 രൂപാവേണ്ടിവരുമെന്നു് കാണക്കാക്കപ്പെട്ടിരിക്കുന്നു.

### C. സണ്ടേസ്കൂൾ

ഈ സുവിശേഷസംഘത്തിന്റെ ആഭിമുഖ്യത്തിൽ ഇവിടെവച്ചു് നടത്തപ്പെടുന്ന മാർ ഇഗ്നാത്തിയോസ് സണ്ടേസ്കൂളിൽ ഇപ്പോൾ ശിശു മുതൽ

---

..വേദപുസ്തകപാഠനത്തിനായി അംഗങ്ങളെ മിസ്സസ് ഏലിയാമ്മ ജോർജ്ജ്, മിസ് ആലിസ്മണി എന്നിവരുടെ നേതൃത്വത്തിൽ രണ്ടു ഗ്രൂപ്പുകളായി തിരിച്ചു. ശ്രീമതി കെ. എം. അന്നാമ്മ സന്നിഹിതയായിരുന്ന സന്ദർഭങ്ങളിൽ മൂന്നാമതൊരു ഗ്രൂപ്പുംകൂടി ഉണ്ടായിരുന്നു.

ദിവ്യശ്രീ കെ. പി. പൌലൂസ് അവർകൾ നടത്തിയ ക്ലാസ്സുകൾ അത്യന്തം പ്രയോജനകരങ്ങളായിരുന്നു. മനുഷ്യാവതാരം, സഭ, കൂദാശകൾ എന്നിവയെ അടിസ്ഥാനമാക്കി രാവിലെയും ക്രിസ്തീയസ്നേഹത്തിന്റെ പലവശങ്ങളെ അടിസ്ഥാനമാക്കി സന്ധ്യക്കും നടത്തിയ ക്ലാസ്സുകൾ അംഗങ്ങൾക്കു വി. സഭയുടെ വിശ്വാസത്തിൽ സ്ഥിരപ്പെട്ടു വളരുന്നതിനു പ്രത്യേകം പ്രയോജകീഭവിക്കുമെന്നുള്ളതിൽ തർക്കമില്ല. കൂടാതെ ബ. അച്ചൻ കുമ്പസ്സാരം, സ്വയപരിശോധന, വി. കുർബ്ബാനാനുഭവം എന്നിവയെകുറിച്ചും പ്രത്യേക ക്ലാസ്സുകൾ എടുക്കയുണ്ടായി.

ക്രിസ്തീയഭവനത്തിന്റെ പല വശങ്ങളെ ആസ്പദമാക്കി മിസ്സസ് മറിയംമാണി പള്ളം, മിസ്സസ് മറിയാമ്മമാണി പച്ചിറ, മിസ്സസ് ഏലിയാമ്മജോർജ്ജ് കുഴിമററം മുതലായവർ നടത്തിയ ക്ലാസ്സുകൾ രസകരങ്ങളും ഉപകാരപ്രദങ്ങളുമായിരുന്നു.

റവ. ഡീക്കൻ എം. വി. ജോർജ്ജിന്റെ ക്ലാസ്സുകൾ, വിജ്ഞാനപ്രദങ്ങളായിരുന്നു. രൂത്തിന്റെ കഥയിൽനിന്നും "മറെറാരു വയലിൽ കാലാ പെറുക്കാൻ പോകരുതു്" എന്നതിനെ അടിസ്ഥാനമാക്കി അവസാന ദിവസം രാവിലെ നടത്തിയ ധ്യാനം അംഗങ്ങൾക്കു് ആത്മീയഉണർവ്വിനും വളർച്ചയ്ക്കും സ്വയം പ്രതിഷ്ഠയ്ക്കും പര്യാപ്തങ്ങളായിരുന്നു. അവസാനയോഗത്തിൽ "മരണപര്യന്തം വിശ്വസ്തനായിരിക്ക എന്നാൽ ജീവകിരീടം പ്രാപിക്കും" എന്നതിനെ അടിസ്ഥാനമാക്കിയുള്ള പ്രസംഗത്തിൽ, സഭയുടെ ഈ പരിതഃസ്ഥിതിയിൽ, നാം ഉറച്ചുനിൽക്കേണ്ടിയ ഏഴ കാര്യങ്ങളെപ്പററി പരാമർശിച്ചിരുന്നു. സമാപനയോഗത്തിൽ അദ്ധ്യക്ഷസ്ഥാനമലങ്കരിച്ചിരുന്ന വ. ദി ശ്രീ. കുറിയാക്കോസ് റമ്പാൻ അവർകൾ, യായേലിനെപ്പോലെയുള്ള സ്ത്രീകൾ സഭയിൽ ഉണ്ടാകണമെന്നു് ഊന്നിപ്പറഞ്ഞു. ഇതു് ഒരു പൊതുയോഗമായിരിക്കണമെന്നു് നേരത്തേതന്നേ പ്രസ്താവിച്ചിരുന്നെങ്കിലും ഇടവകക്കാർ പ്രതീക്ഷിച്ചതുപോലെ സന്നിഹിതരായിരുന്നില്ല. പ്രാരംഭയോഗത്തിലും അവസാനയോഗത്തിലും ക്രിസ്തുവിലാകുന്നതിന്റെ പല വശങ്ങളെപ്പററി ദിവ്യശ്രീ അലക്സന്ത്രയോസ കോർ എപ്പിസ്ക്കോപ്പ പ്രസംഗിച്ചു.

ഈ പരിശീലനക്ലാസ്സിൽ സംബന്ധിച്ചിരുന്നവർ നൂതനമായ ആദർശങ്ങളോടും തീരുമാനങ്ങളോടും കൂടിയായിരുന്നു മടങ്ങിപ്പോയതു്. അവരിൽ പ്രശോഭിച്ചിരുന്ന സ്ഥിരോത്സാഹവും, നവചൈതന്യവും സഹകരണമനോഭാവവും ശുഭോദർക്കമാണു്. ഈദൃശമായ ക്ലാസ്സുകൾ നടത്തുന്നതിന്റെ പ്രയോജനം അതിൽ സംബന്ധിച്ചവർക്കു അനുഭവബോദ്ധ്യമായിട്ടുണ്ടു്. ഇതരമഹാഇടവകകളും ഈ സംരംഭം അനുകരിക്കുമെന്നു് വിശ്വസിക്കുന്നു. ഈ പരിശീലനക്യാമ്പ് വിജയപ്രദമാക്കുന്നതിൽ സഹകരിച്ച എല്ലാവരോടുമുള്ള കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

Reg. 64 No. T Licence No. 498 Dated 20-8-1946 M. Reg. 5286

# THE CHURCH WEEKLY

VIII വരെ ക്ലാസ്സുകളിലായി ആകെ 162 കുട്ടികളും 17 അദ്ധ്യാപകന്മാരുമുണ്ട്. ഈ സൺഡേസ്കൂളിനോടനുബന്ധിച്ച് ഒരു ലൈബ്രറിയും, നടത്തിവരുന്നു. കൂടാതെ ഇവിടത്തെ കുട്ടികൾക്കും അദ്ധ്യാപകന്മാർക്കും സുവിശേഷ പരിശീലനവും, വേദജ്ഞാനവും നൽകുവാൻവേണ്ടി സൺഡേസ്കൂളിനോടനുബന്ധിച്ച് നടത്തപ്പെടുന്ന മാർ ഇഗ്നാത്തിയോസ് സ്മാരകസമാജത്തിന്റെ 12 യോഗങ്ങൾ ഈ കൊല്ലത്തിൽ നടത്തപ്പെട്ടിരിക്കുന്നു.

D. മദ്ധ്യസ്ഥപ്രാർത്ഥനാലീഗ്

പൊതുസ്ഥാപനങ്ങൾക്കു വേണ്ടിയും, പൊതു പ്രാധാന്യം അർഹിക്കുന്ന കാര്യങ്ങൾക്കുവേണ്ടിയും, ആവശ്യക്കാരായ രോഗികൾക്കുവേണ്ടിയും മദ്ധ്യസ്ഥപ്രാർത്ഥന നടത്തുവാനായിട്ട് അനുഗ്രഹകരമായ ഈ പ്രസ്ഥാനം സ്ഥാപിക്കപ്പെട്ടിരിക്കുന്നു. മലങ്കരയുടെ നാനാഭാഗങ്ങളിൽനിന്നും പട്ടക്കാരും അത്മായക്കാരായ സ്ത്രീപുരുഷന്മാരും ഉൾപ്പെടെ, പ്രാർത്ഥനാജീവിതവും പ്രാർത്ഥനയുടെ അൽഭുതകരമായ ശക്തിയിൽ വിശ്വാസവുമുള്ള അനേകംപേർ ഇതിൽ അംഗങ്ങളായിരിക്കുന്നു. ഇവരെല്ലാം സെക്രട്ടറിയിൽനിന്നും മാസംതോറും ലഭിക്കുന്ന ലിസ്റ്റനുസരിച്ച് ദിവസേന മദ്ധ്യസ്ഥപ്രാർത്ഥന നടത്തിവരുന്നു. പട്ടക്കാരായ അംഗങ്ങൾ സൗകര്യാനുസരണം വി: കുർബാനയിലും ഓർത്തുവരുന്നു. മദ്ധ്യസ്ഥപ്രാർത്ഥനക്ക് ആവശ്യക്കാരായവരും, ഈ ലീഗിൽ അംഗമാകാൻ അഗ്രഹമുള്ളവരും വിവരം സെക്രട്ടറിയെ അറിയിക്കേണ്ടതാണ്. കൂടാതെ, എഴുത്തുകുത്തുസംബന്ധമായും മററും ഈ പ്രസ്ഥാനത്തിനു് ഒരു വലിയ ചെലവ് ഉണ്ടായികൊണ്ടിരിക്കുന്നതിനാൽ ലീഗ് അംഗങ്ങളും, പ്രാർത്ഥനക്ക് ആവശ്യക്കാരായിട്ടുള്ളവരും, ഈ പ്രസ്ഥാനത്തോട് അനുഭാവമുള്ളവരും സ്റ്റാമ്പ് അയച്ചോ, സംഭാവന തന്നോ ഈ പ്രസ്ഥാനത്തെ യഥാശക്തി സഹായിക്കണമെന്നപേക്ഷ.

സെക്രട്ടറി-മിസ്സ് പി. ജി. മേരി
മാർ ഇഗ്നാത്തിയോസ്
ധർമ്മാശുപത്രി.
അങ്കമാലി.

E. മായാദീപ പ്രദർശനം

ഈ സുവിശേഷ സംഘാംഗങ്ങൾ ഒരുമിച്ച് മാസംതോറും മായദീപം പ്രദർശിപ്പിച്ച് വെളിംപ്രദേശയോഗങ്ങൾ നടത്തിവരുന്നു. പ്രസ്തുതസമ്മേളനങ്ങളിൽ സുവിശേഷ പ്രസംഗങ്ങൾക്കു പുറമെ ഗ്രാമോദ്ധാരണപരമായും, ആരോഗ്യപരമായും ഉള്ള പ്രസംഗങ്ങൾ നടത്തപ്പെടാറുണ്ട്. ജാതിമതഭേദമെന്യേ അനേകംപേർ ഈ യോഗങ്ങളിൽ പതിവായി പങ്കുകൊള്ളുകയും, ഈ പ്രസ്ഥാനംകൊണ്ടുള്ള പ്രയോജനം അനുഭവമാക്കികൊണ്ടിരിക്കയും ചെയ്യുന്നു.

F. വേദാദ്ധ്യയനക്ലാസ്സ്

ശനിയാഴ്ചതോറും രാത്രികളിൽ സംഘാംഗങ്ങളെ ഉദ്ദേശിച്ച് ഒരു വേദാദ്ധ്യയനക്ലാസ്സ് നടത്തിവരുന്നുണ്ട്.

G. മാർ ഇഗ്നാത്തിയോസ് വനിതാസമാജം

ഈ സംഘത്തിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന മാർ ഇഗ്നാത്തിയോസ് വനിതാസമാജത്തിന്റെ 5-ാമത് വാർഷികം 1951 ഫെബ്രു: 9-ാംനു ശ്രീമതി മേരി പോൾ അവർകളുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. അതിൽ മിസ്സ് സി. റി. ലീലാമ്മ B. Sc. പ്രസംഗിച്ചു. റിപ്പോർട്ടുവർഷത്തിൽ ഈ സമാജത്തിന്റെ 31 യോഗങ്ങൾ നടത്തപ്പെട്ടു. ഈ വനിതാസമാജത്തിന്റെ ആഭിമുഖ്യത്തിൽ അനവധി പഴയ വസ്ത്രങ്ങൾ ശേഖരിച്ച് സാധുക്കൾക്ക് വിതരണം ചെയ്യുകയുണ്ടായി. ഈ പ്രസ്ഥാനത്തിൽ സ്ത്രീജനങ്ങളുടെ സവിശേഷമായ ശ്രദ്ധ പതിഞ്ഞുകാണുവാനാഗ്രഹിക്കുന്നു. ഈ വർഷം മുതൽ ഈ സമാജം അഖില മലങ്കരമർത്തമറിയാം വനിതാസമാജത്തോടു സംഘടിപ്പിച്ചിരിക്കുന്നു.

H. മാർ ഇഗ്നാത്തിയോസ് പബ്ളിക്ക് ലൈബ്രറി.

മേൽപ്പറഞ്ഞപേരിൽ പൊതുജനങ്ങളുടെ പ്രയോജനത്തെ ഉദ്ദേശിച്ച് ഒരു പബ്ളിക്ക് ലൈബ്രറി (വായനശാല) ഇന്നേദിവസം ശ്രീ ടി. ടി. എബ്രാഹം എം. എ. ബി. എൽ. (ആലുവ, ഒന്നാംക്ലാസ്സ് മജിസ്ട്രേട്ട്) അവർകളാൽ ഉത്ഘാടനം ചെയ്യപ്പെട്ടിരിക്കുന്നു. ദിനപ്പത്രങ്ങൾ, വാരികകൾ, മാസികകൾ എന്നിവയും വിവിധതരത്തിലുള്ള ഗ്രന്ഥങ്ങളും ഉൾക്കൊള്ളുന്ന പ്രസ്തുത വായനശാലയിൽ, പ്രത്യേകം ഫീസ് കൂടാതെ വന്നിരുന്നു വായിക്കുവാൻ ആർക്കും സൗകര്യമുണ്ടായിരിക്കുന്നതാണ്.



Printed and Published by N. M. Abraham B.A. at The Malayala Manorama Press, Kottayam